# ശ്രീശങ്കര (സ്വാമിയാർ) മഠങ്ങൾ കേരളത്തിൽ



രാജീവ് ഇരിങ്ങാലക്കുട




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീശങ്കര (സ്വാമിയാർ) മഠങ്ങൾ കേരളത്തിൽ

രാജീവ് ഇരിങ്ങാലക്കുട



ത്രിവേണി ബുക്സ്
ശ്രീരാമകൃഷ്ണസദനം
കല്ലേറ്റുംകര പി.ഒ., ഇരിങ്ങാലക്കുട
തൃശ്ശൂർ 680 681

# അവതാരിക

## ശ്രീ പദ്മനാഭ സ്വാമി ശരണം

ശ്രീശങ്കരഭഗവത്പാദരിലൂടെ ഭാരതത്തിന് കൈവന്നിട്ടുള്ള നാനാമുഖങ്ങളായ നേട്ടങ്ങളിൽ പ്രധാനപ്പെട്ടതാണ് ദശനാമി സന്ന്യാസ സമ്പ്രദായം. ഭാരതത്തിന്റെ നാല് ദിശകളിൽ ആചാര്യപാദർ നാല് മഠങ്ങൾ സ്ഥാപിച്ച് നാല് ശിഷ്യന്മാരെ അതിന്റെ അധിപതികളാക്കി. ഈ മഠങ്ങളിലൂടെ സനാതനധർമ്മ പ്രചരണം നടന്നുകൊണ്ടിരിക്കുന്നു.

ശ്രീശങ്കരശിഷ്യനായ സുരേശ്വരാചാര്യരാണ് ഭാരതത്തിന്റെ തെക്കുള്ള ശൃംഗേരി മഠത്തിന്റെ പ്രഥമ അധിപതി. അവിടുത്തെ പരമ്പരയിൽപ്പെട്ട സന്ന്യാസിമാർക്ക് സരസ്വതി, പുരി, ഭാരതി എന്നീ സ്ഥാനവും ബ്രഹ്മചാരിമാർ 'ചൈതന്യ' എന്ന നാമവും നല്കി വരുന്നു. യജുർവേദമാണ് ഈ മഠത്തിന്റെ പ്രമാണഗ്രന്ഥം. അനുസന്ധാനത്തിന് 'അഹം ബ്രഹ്മാസ്മി' എന്ന മഹാവാക്യവും. ഭാരതത്തിന്റെ വടക്കുള്ള ബദരിയിൽ സ്ഥാപിച്ച ജ്യോതിർമഠത്തിന്റെ അധിപതി തോടകാചാര്യരായിരുന്നു. ഇവിടുത്തെ സന്ന്യാസിമാർക്ക് ഗിരി, പർവ്വതം, സാഗരം എന്നും ബ്രഹ്മചാരികൾക്ക് 'ആനന്ദ' എന്ന നാമവും നല്കി വരുന്നു. അഥർവ്വവേദം പ്രമാണഗ്രന്ഥവും 'അയമാത്മ ബ്രഹ്മ' മഹാവാക്യവുമാകുന്നു.

ഭാരതത്തിന്റെ കിഴക്ക് പുരിയിലുള്ള ഗോവർദ്ധനമഠത്തിന്റെ അധിപതി പദ്മപാദാചാര്യരായിരുന്നു. സന്ന്യാസിമാർക്ക് വനം, ആരണ്യം എന്നും ബ്രഹ്മചാരിമാർക്ക് 'പ്രകാശ' എന്ന നാമവും നല്കിവരുന്നു. ഋഗ്വേദമാണ് പ്രമാണഗ്രന്ഥം 'പ്രജ്ഞാനം ബ്രഹ്മ' മഹാവാക്യവും. പടിഞ്ഞാറ് ദ്വാരകയിലുള്ള ശ്രീശാരദാമഠത്തിന്റെ സ്ഥാപകാചാര്യൻ ഹസ്താമലകനായിരുന്നു. തീർത്ഥ, ആശ്രമ എന്ന് സന്ന്യാസിമാർക്കും 'സ്വരൂപ' ബ്രഹ്മചാരിമാർക്കുമുള്ള നാമമാണ്. പ്രമാണഗ്രന്ഥം സാമവേദവും മഹാവാക്യം 'തത്ത്വമസി'യും.

കേരളത്തിന്റെ തനതായ സമ്പ്രദായങ്ങളെ സ്വാംശീകരിച്ചുണ്ടായ ശങ്കരമഠങ്ങളാണ് സ്വാമിയാർമഠങ്ങൾ. കാസർഗോഡുള്ള ഇടനീർമഠം മുതൽ കന്യാകുമാരിയിലെ മുഞ്ചിറമഠം വരെയുള്ള സ്വാമിയാർമഠങ്ങളെക്കുറിച്ചാണ് ഈ കൊച്ചുപുസ്തകത്തിൽ പ്രതിപാദിക്കുന്നത്. കേരളത്തിലെ ആശ്രമങ്ങളെക്കുറിച്ച് പഠനം നടത്തി പുസ്തകം രചിച്ചിട്ടുള്ള ശ്രീ.രാജീവ് ഇരിങ്ങാലക്കുടയാണ് ഈ പുസ്തകത്തിന്റെ രചയിതാവ്. തങ്ങളുടെ സ്വന്തം നാട്ടിൽ അവതരിച്ച് ലോകഗുരുവായിത്തീർന്ന ശ്രീശങ്കരാചാര്യസ്വാമികളുടെ മഠങ്ങളെക്കുറിച്ച് മലയാളികൾക്ക് അധികമൊന്നും അറിയില്ലെന്നുള്ളതാണ് വാസ്തവം. പരിതാപകരമായ ഈ അവസ്ഥയിൽ ഇതുപോലുള്ള ഉദ്യമങ്ങൾ നമ്മുടെ നാടിന്റെ പൈതൃകത്തെക്കുറിച്ച് അറിയാനുള്ള അവസരമായിതീരട്ടെ എന്ന് ആശംസിച്ചുകൊണ്ട് ഈ പുസ്തകം സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

കവടിയാർ പാലസ്, — അശ്വതിതിരുനാൾ ഗൗരീ ലക്ഷ്മീഭായി

തിരുവനന്തപുരം

16.04.2012

# ആമുഖം

'ശ്രീരാമകൃഷ്ണ-വിവേകാനന്ദ സാഹിത്യത്തിന്റെ സ്വാധീനത കേരളത്തിൽ' എന്ന വിഷയത്തിൽ ഗവേഷണം നടത്തിക്കൊണ്ടിരിക്കെയാണ് എന്റെ ശ്രദ്ധ കേരളത്തിലെ ആശ്രമങ്ങളിലേക്ക് തിരിഞ്ഞത്. തൽഫലമായി കേരളത്തിലെ നിരവധി ആശ്രമങ്ങൾ സന്ദർശിച്ചു. 'കേരളത്തിലെ ആശ്രമങ്ങൾ' എന്നൊരു ലഘു പുസ്തകവും പ്രസിദ്ധീകരിച്ചു. കേരളത്തിൽ നിന്നും മാത്രമല്ല, ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും വിദേശങ്ങളിൽനിന്നും കേരളത്തിലെ ആശ്രമങ്ങളെക്കുറിച്ച് വിപുലമായൊരു പുസ്തകം തയ്യാറാക്കണമെന്നുള്ള നിർദ്ദേശങ്ങൾ ലഭിക്കുകയുണ്ടായി. കേരളത്തിലെ നാനൂറോളം വരുന്ന ആശ്രമങ്ങളെക്കുറിച്ച് ആധികാരികമായ ഗ്രന്ഥം തയ്യാറാക്കുന്നതിന് വേണ്ടിവരുന്ന വിഭവശേഷി പരിമിതമായതുകൊണ്ടാണ് ഓരോ പരമ്പരകളെ അധികരിച്ച് പുസ്തകം തയ്യാറാക്കിക്കൊണ്ടിരിക്കുന്നത്. ആദ്യമായി കേരളത്തിലെ സ്വാമിയാർ (ശ്രീശങ്കര)മഠങ്ങളെക്കുറിച്ച് പുസ്തകം പ്രസിദ്ധീകരിച്ചു.

തൃശ്ശിവപേരൂർ തെക്കേമഠത്തിൽ എല്ലാവർഷവും നവരാത്രിക്കാലത്തെ നവമി നാളിൽ നടന്നുകൊണ്ടിരിക്കുന്ന സന്ന്യാസീസംഗമം കൂടുതൽ വിപുലമായ രീതിയിൽ നടത്തുവാനുള്ള ഉത്തരവാദിത്വം 2000-ാമാണ്ടിൽ ഒരു നിയോഗമായി ഈയുള്ളവനിൽ നിക്ഷിപ്തമായി. കേരളത്തിലെ സ്വാമിയാർമഠങ്ങളെക്കുറിച്ചൊരു ലഘുവായൊരു പഠനം അന്നേ നടത്തിക്കഴിഞ്ഞിരുന്നു. അതോടൊപ്പം തെക്കേമഠം 'ആദ്ധ്യാത്മികതയുടെ പ്രസക്തി ശങ്കരദർശനത്തിൽ' എന്ന വിഷയത്തിൽ സംഘടിപ്പിച്ച പ്രബന്ധമത്സരത്തിനായി തയ്യാറാക്കിയ ലേഖനവുമാണ് ഈ പുസ്തകത്തിന്റെ ആദ്യ പുസ്തകത്തിന്റെ മൂന്നാം പതിപ്പിന് അവതാരിക എഴുതിതന്ന അശ്വതി തിരുനാൾ ഗൗരീ ലക്ഷ്മീഭായി തമ്പുരാട്ടിക്ക് നിസ്സീമമായ നന്ദി ഈയവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു. സർവ്വേശ്വരാനുഗ്രഹത്താൽ ഈ കൃതി സഹൃദയസമക്ഷം സമർപ്പിക്കുന്നു.

ഇരിങ്ങാലക്കുട
23 - 04 - 2012

വിനയാന്വിതനായി
രാജീവ് ഇരിങ്ങാലക്കുട.

# കേരളത്തിലെ സ്വാമിയാർമഠങ്ങൾ

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത്പുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യ ശിഷ്യം

ശ്രീശങ്കരാചാര്യമഥാസ്യപദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർതികകാരമന്യാ-
നസ്മദ്ഗുരൂൻ സന്തതമാനതോസ്മി

ജഗദ്ഗുരു ശ്രീശങ്കരാചര്യരുടെ കാലത്ത് കേരളം ഭരിച്ചിരുന്നത് മഹോദയപുരരാജാവായ രാജശേഖരവർമ്മനായിരുന്നു. സംസ്കൃതപണ്ഡിതനായിരുന്ന അദ്ദേഹം രചിച്ച നാടകങ്ങൾ ആചാര്യസ്വാമികളെ വായിച്ചുകേൾപ്പിച്ചിരുന്നു. നിർഭാഗ്യവശാൽ ആ നാടകങ്ങൾ കൊട്ടാരം അഗ്നിക്കിരയായ അവസരത്തിൽ ചാമ്പലായിപ്പോയി. അതിൽ കുണ്ഠിതപ്പെട്ടു കഴിഞ്ഞിരുന്ന രാജാവ് മറ്റൊരവസരത്തിൽ ആചാര്യസ്വാമികളെ സന്ദർശിച്ചപ്പോൾ ആ മഹാമനീഷി പണ്ടെങ്ങോ കേട്ട നാടകങ്ങൾ ഒരക്ഷരം പോലും തെറ്റാതെ ഓർമ്മയിൽ നിന്നും രാജാവിനെ ചൊല്ലികേൾപ്പിച്ചത്രേ! ആചാര്യസ്വാമികളോട് അത്യധികം ഭക്തിബഹുമാനങ്ങളുണ്ടായിരുന്ന രാജാവ് അദ്ദേഹത്തിന്റെ മഹാസമാധിക്കുശേഷം ശ്രീശങ്കരശിഷ്യരായ പദ്മപാദാചാര്യർ, സുരേശ്വരാചാര്യർ, ഹസ്താമലകാചാര്യർ, തോടകാചാര്യർ എന്നിവരെ തൃശ്ശിവപേരൂരിലേക്ക് ക്ഷണിച്ചുവരുത്തി. അവർക്ക് താമസിക്കുന്നതിനായി പടിഞ്ഞാറേചിറയുടെ കിഴക്കായി, വടക്കുന്നാഥ

ക്ഷേത്രത്തിന്റെ ഭരണാധികാരിയായിരുന്ന യോഗാതിരി താമസിച്ചിരുന്ന കോട്ടയുടെ തെക്കായി നാലുമഠങ്ങൾ സ്ഥാപിച്ച് ശ്രീശങ്കരശിഷ്യർക്ക് നൽകി. പിന്നീട് ഓരോരുത്തരെയും ഓരോ മഠങ്ങളിലേയും മഠാധിപതിയായി വാഴിച്ചു.

അതിനിടയിലാണ് വേണാട്, ദേശിങ്ങനാട് ശാഖാധിപതിയുടെ ചുമതലയിൽ ഒരു ആചാര്യസഭ വിളിച്ചുചേർത്ത് കേരളീയ ആചാരങ്ങളിൽ അനുയോജ്യമായ പരിഷ്ക്കാരങ്ങൾ വരുത്തിയത്. ഗോവിന്ദാചാര്യൻ എന്ന ജ്യോതിഷപണ്ഡിതന്റെ നിർദ്ദേശമനുസരിച്ച് 'ആചാര്യവാഗഭേദ്യാ' എന്ന കലിദിനത്തിൽ ആ ആചാര്യപദ്ധതികൾ ദക്ഷിണകേരളത്തിലും ഒരുമാസം കഴിഞ്ഞ് ഉത്തരകേരളത്തിലും നടപ്പിലാക്കി. ആ ദിനം ആണ്ടാരംഭമാക്കി കൊല്ലവർഷം ഏർപ്പെടുത്തിയെന്നാണ് ചരിത്രം. മഹാകവി ഉള്ളൂരിന്റെ പ്രഖ്യാതമായ കേരളസാഹിത്യചരിത്രത്തിൽ ഇതിനെക്കുറിച്ചുള്ള പരാമർശമുണ്ട്. ചുരുക്കത്തിൽ കൊല്ലവർഷാരംഭത്തിൽ സ്ഥാപിതമായ സ്വാമിയാർ മഠങ്ങൾ 1187 വർഷങ്ങൾ കഴിഞ്ഞിട്ടും തൃശ്ശിവപേരൂർ ആസ്ഥാനമാക്കി യഥാക്രമം തെക്കേമഠം, നടുവിൽമഠം, ഇടയിൽമഠം, വടക്കേമഠം (ബ്രഹ്മസ്വം മഠം) എന്ന പേരിൽ നിലനിൽക്കുന്നു. പത്മപാദാചാര്യരുടെ ശിഷ്യപരമ്പര തെക്കേമഠത്തിലും സുരേശ്വരാചര്യപരമ്പര നടുവിൽമഠത്തിലും തോടകാചാര്യപരമ്പര ഇടയിൽ മഠത്തിലും ഹസ്താമലകാചാര്യപരമ്പര വടക്കേമഠത്തിലുമായി തുടർന്നുപോരുന്നു.

സ്വാമിയാർമഠങ്ങളിലെ സന്ന്യാസിവര്യന്മാർ ഒരുമിച്ചുകൂടുമ്പോൾ മൂപ്പിൽസ്ഥാനത്തെ ആദരിച്ചുവരുന്നു. തിരുവനന്തപുരത്തെ പത്മനാഭസ്വാമി ക്ഷേത്രത്തിലെ പുഷ്പാഞ്ജലി നടുവിൽമഠം സ്വാമിയാരും മുഞ്ചിറമഠം സ്വാമിയാരും മാറിമാറി നിർവ്വഹിക്കുകയാണ് പതിവു സമ്പ്രദായം. അവർക്ക് ആ സമയങ്ങളിൽ താമസിക്കുവാൻ ക്ഷേത്രത്തിനോട് അനുബന്ധിച്ച് മഠങ്ങളുണ്ട്.

മഠങ്ങളോട് അനുബന്ധിച്ച് നടത്തിവന്നിരുന്ന പ്രസ്ഥാനത്രയാദ്ധ്യയനം ഏറെനാളായി മുടങ്ങിക്കിടക്കുന്നു.തൃച്ചംബരത്തുള്ള പുളിയടമ്പ് നമ്പൂതിരിയും തിരുവാർപ്പ് മഠത്തിലെ ശിഷ്യനായ ഭാഗവതഹംസം മള്ളിയൂർ ശങ്കരൻ നമ്പൂതിരിപ്പാടുമായിരുന്നു സ്വാമിയാർമഠങ്ങളിൽ നടന്നിരുന്ന പാരമ്പര്യരീതിയിലുള്ള പഠനം പൂർത്തിയാക്കവരിൽ അവശേഷിച്ചിരുന്ന പണ്ഡിതശ്രേഷ്ഠന്മാർ.

സ്വാമിയാർമഠങ്ങളിലേക്ക് സന്ന്യസിക്കുന്നവരിൽ ബഹുഭൂരിപക്ഷവും മലയാള ബ്രാഹ്മണന്മാരാണ്. അതും തെക്ക് ശുചീന്ദ്രം മുതൽ വടക്ക് തൃച്ചംബരം വരെയുള്ള ഗ്രാമങ്ങളിൽനിന്നുള്ള നമ്പൂതിരിമാരിൽ ആഢ്യന്മാരായവർമാത്രം. അതുകൊണ്ട് നമ്പൂതിരി സമുദായത്തിലെ സങ്കീർണ്ണമായ ആചാരങ്ങൾ സ്വാമിയാർമഠങ്ങളിലേക്കും വ്യാപിക്കപ്പെട്ടു. ആചാര്യസ്വാമികൾ നടപ്പിലാക്കിയ ദശനാമി സമ്പ്രദായത്തിൽനിന്നും വ്യത്യസ്തമായ പല ആചാരങ്ങളും സ്വാമിയാർമഠങ്ങളിൽ കാണാം. സ്വാമിയാർമാർ പ്രചരിപ്പിക്കാൻ പാടില്ല, ആചരിക്കാനേ പാടൂ , അവർ ജനപഥങ്ങളിലായിരുന്നാലും ആരണ്യകങ്ങളിലാണെന്ന ഭാവത്തിൽ കഴിയണം, തുടങ്ങിയ അപ്രായോഗികമായ നിബന്ധനകൾ സ്വാമിയാർ മഠങ്ങളെ സമൂഹത്തിൽ നിന്നും അകറ്റുവാൻ കാരണമാക്കി.

## തെക്കേമഠം

ശ്രീശങ്കരശിഷ്യന്മാരായ പത്മപാദാചാര്യർ ഭക്തിയിലും തോടകാചാര്യർ ഗുരുശുശ്രൂഷയിലും ഹസ്താമലകാചാര്യർ ആത്മസാക്ഷാത്ക്കാരത്തിലും സുരേശ്വരാചാര്യർ പാണ്ഡിത്യത്തിലും അതുല്യരായിരുന്നു. ചോളദേശത്ത് കാവേരീനദിക്കരയിൽ ജനിച്ച ഒരു ബ്രാഹ്മണനാണ് സനന്ദനെന്ന പേരിൽ സന്ന്യാസം സ്വീകരിച്ച്, പിന്നീട് പത്മപാദനെന്ന പേരിൽ പ്രസിദ്ധനായതെന്നാണ് ഐതിഹ്യം. അതല്ല, അദ്ദേഹത്തിന്റെ പൂർവ്വാശ്രമം കേരളത്തിലാണെന്നും കരുതുന്നവരുണ്ട്. പത്മപാദാചാര്യരുടെ പരമ്പരയാണ് തെക്കേമഠം. ലക്ഷ്മീനരസിംഹമൂർത്തിയാണ് തൃശ്ശിവപേരൂർ തെക്കേമഠത്തിലെ ആരാധ്യനമൂർത്തി.

ധർമ്മപ്രചാരണം ലക്ഷ്യമാക്കി കേരളത്തിന്റെ വടക്ക് തൃച്ചംബരം മുതൽ തെക്ക് ഇന്ന് തമിഴ്നാട്ടിലുള്ള ശുചീന്ദ്രം വരെയുള്ള നിരവധി ക്ഷേത്രങ്ങളിലൂടെ നാലു മഠങ്ങളിലേയും സ്വാമിയാർമാർ തീർത്ഥയാത്ര ചെയ്തിരുന്നു. യാത്രാസൗകര്യം കുറവായിരുന്ന അക്കാലത്ത് ക്ഷേത്രങ്ങളെ കോർത്തിണക്കിക്കൊണ്ടുള്ള തീർത്ഥയാത്ര സാധാരണക്കാരിൽ ആസ്തിക്യബോധമുണർത്താൻ വളരെയധികം സഹായകമായിരുന്നു. സന്ദർശിക്കുന്ന ക്ഷേത്രങ്ങളിൽ പുഷ്പാഞ്ജലി ചെയ്യുകയെന്നത് സ്വാമിയാർമാർക്ക് ഒഴിവാക്കാനാവാത്ത ചടങ്ങാണ്. സ്വാമിയാർമാരുടെ പുഷ്പാഞ്ജലി ക്ഷേത്രചൈതന്യം വർദ്ധിപ്പിക്കുന്നുവെന്നത് അനുഭവപ്പെട്ടതിനാൽ തിരുവിതാംകൂർ മഹാരാജാവ്

അദ്ദേഹത്തിന്റെ കീഴിലുള്ള ക്ഷേത്രങ്ങളിൽ അവരുടെ പുഷ്പാഞ്ജലിയ്ക്ക് പ്രമുഖസ്ഥാനം നൽകിവന്നിരുന്നു. സ്വാമിയാർമാരുടെ ഈ തീർത്ഥയാത്ര നിലച്ചുപോയിട്ട് കാലമേറെയായി. എന്നാൽ കുറച്ചു വർഷം മുമ്പ് ഈ യാത്ര പുനരാരംഭിച്ചു. കാഞ്ചികാമകോടി പീഠാധിപതി ശ്രീ ജയേന്ദ്രസരസ്വതിസ്വാമികളുടെ പ്രേരണയും സഹകരണവും ഹേതുവായി തെക്കെമഠം മൂപ്പിൽ ശങ്കരാനന്ദബ്രഹ്മാനന്ദഭൂതി സ്വാമിയാരും സമാധിയായ നടുവിൽമഠം മൂപ്പിൽ സ്വാമിയാർ അഷ്ടമൂർത്തിഭാരതികളും ഒത്തുചേർന്ന് 1997 ൽ വീണ്ടും തുടങ്ങിയ ദേശാടനയാത്ര വിധിവശാൽ തൃച്ചംബരത്തുനിന്ന് യാത്ര തുടരാൻ സാധിക്കാതെ വരികയും അങ്ങനെ പന്ത്രണ്ട് ദിവസം അവിടെ സേവിച്ചു കൂടാൻ സംഗതിവരികയും ചെയ്തു. ഈ അവസരത്തിൽ തദ്ദേശവാസികളായ ഭക്തജനങ്ങൾ നിന്നുപോയ ചടങ്ങുകൾ പുനരാരംഭിക്കണമെന്ന് സ്വാമിയാർമാരോട് അപേക്ഷിച്ചു. തുടർന്നുള്ള വർഷം 'ആചാര്യസ്മൃതിയാത്ര' എന്ന പേരിൽ വടക്ക് തൃച്ചംബരം ക്ഷേത്രോത്സവത്തിൽ പങ്കുകൊള്ളാൻ ഒരാഴ്ചയും തെക്ക് ശുചീന്ദ്രം ക്ഷേത്രദർശനത്തിന് ഒരാഴ്ചയും അങ്ങനെ രണ്ടാഴ്ച നീണ്ടുനില്ക്കുന്ന, വേദജ്ഞരും, വേദവിദ്യാർത്ഥികളും ഒത്തുചേർന്നുള്ള തീർത്ഥയാത്ര പുനരാരംഭിച്ചു.

സാധാരണ സാരസ്വതസൂക്തം സന്ധ്യാസമയത്ത് ജപിക്കാറില്ല. എന്നാൽ നവരാത്രിക്കാലത്ത് അഷ്ടമിനാളിൽ തെക്കേമഠത്തിലെ സരസ്വതീമണ്ഡപത്തിൽ സരസ്വതീദേവിയുടെ സാന്നിദ്ധ്യമുണ്ടെന്നാണ് സങ്കല്പം. അതിനു പിന്നിലൊരു ഐതീഹ്യമുണ്ട്. സരസ്വതിദേവിയെ മലയാളദേശത്തേക്ക് തപസ്സിനാൽ ആവാഹിച്ചു കൊണ്ടുവരുവാൻ ശ്രമിച്ച ആചാര്യസ്വാമികൾക്ക് വഴിമദ്ധ്യേ സംശയം തോന്നി തിരിഞ്ഞുനോക്കിയപ്പോൾ ദേവി അപ്രത്യക്ഷമാവുകയും അതിൽ അത്യന്തം കുണ്ഠിതനായ സ്വാമികൾക്ക് തന്റെ സാന്നിദ്ധ്യം നവരാത്രിക്കാലത്തുണ്ടാകുമെന്ന് ദേവി ഉറപ്പുനല്കിയത്രേ. അതിനെ തുടർന്ന് തെക്കേമഠത്തിൽ അഷ്ടമിനാളിൽ വേദപണ്ഡിതന്മാരുടെ സാന്നിദ്ധ്യവും അവരുടെ സാരസ്വത മന്ത്രപ്രയോഗവും പതിവായി തുടർന്നുപോരുന്നു. നവരാത്രിക്കാലം മുഴുവൻ മൂന്നുവേദവും ജപിച്ച് ദിവ്യൗഷധമാക്കിയ മഹാസാരസ്വതം ഭക്തജനങ്ങൾക്ക് വിജയദശമി നാളിൽ വിതരണം ചെയ്യുന്നു. പൂർവ്വികാചാരമായ ഔഷധസേവ എല്ലാ കർക്കിടകം 16 നും തെക്കേമഠത്തിൽ ആചരിച്ചുവരുന്നുണ്ട്. വൈദ്യനും വൈദികനും ഒരുപോലെ അംഗീകരിക്കുന്ന അനുഷ്ഠാനമാണിത്.

കേരളത്തിലെ പ്രത്യേക കാലാവസ്ഥ മുൻനിർത്തി അഗ്നിമാന്ദ്യത്തിനും ഒരു പ്രത്യേകൗഷധം - കൊടുവേലിക്കിഴങ്ങ് അഥവാ അഗ്നി - സേവിപ്പാൻ ആയുർവ്വേദം അനുശാസിക്കുന്നുണ്ട്. രോഗശാന്തിക്ക് അനുഗ്രഹശേഷിയുള്ള ഔഷധങ്ങളെ ദേവതാരൂപത്തിൽ ഋഗ്വേദത്തിലെ ഇരുപതിലധികം മന്ത്രങ്ങൾകൊണ്ട് സ്തുതിക്കുവാൻ വൈദികമതവും സിദ്ധാന്തിക്കുന്നു. ഇപ്രകാരം ഒത്തുചേർന്ന ഒരു ചടങ്ങാണ് ഔഷധസേവ.

സ്വാമിയാർമഠങ്ങളിലെ ആചാര്യന്മാർ പരസ്പരം ആശയവിനിമയത്തിനായി കൊല്ലത്തിൽ രണ്ടുതവണ സംഗമിക്കുന്ന ചടങ്ങ് ഉണ്ടായിരുന്നു. നവരാത്രികാലത്ത് നവമിനാളിൽ തെക്കേ മഠത്തിലും കുംഭമാസത്തിൽ നടക്കാറുള്ള തൃച്ചംബരക്ഷേത്രത്തിലെ ഉത്സവസമയത്തുമാണ് സ്വാമിയാർമാരുടെ സംഗമം പതിവുള്ളത്. തൃച്ചംബരക്ഷേത്രോത്സവത്തോട് അനുബന്ധിച്ചുള്ള യതിസംഗമം നിന്നുപോയിട്ട് കുറേകാലമായി. തെക്കെമഠത്തിൽ നവരാത്രികാലത്ത് നവമിനാളിൽ നടക്കാറുള്ള ചടങ്ങും ഒരിക്കൽ നിന്നുപോയി. ആചാര്യസംഗമം പിന്നീട് പുനരാരംഭിച്ചത് ക്രിസ്തുവർഷം 2000 ത്തിലാണ്. കാലോചിതമായ മാറ്റങ്ങൾ ഉൾക്കൊണ്ട് പൗരാണിക ഗുരുസങ്കേതങ്ങളിലേയും ആധുനിക ആശ്രമങ്ങളിലേയും ആചാര്യന്മാർ പങ്കെടുക്കുന്ന സന്ന്യാസി സംഗമം ഇക്കാലത്ത് കേരളത്തിന് ആദ്ധ്യാത്മിക ദിശാബോധം നൽകുന്നതിൽ സഹായകമായിത്തീരേണ്ടതാണ്.

കൈപ്പിള്ളി ഇല്ലം വക കാലടിയിലുണ്ടായിരുന്ന ഇല്ലപ്പറമ്പും സ്വത്തുക്കളും അവകാശികളില്ലാത്തതിനാൽ തെക്കേമഠം സ്വാമിയാർക്കു ലഭിക്കുകയായിരുന്നു. പിന്നീട് കാലടിപ്രദേശത്തെ ധാരാളം ഏക്കർ ഭൂസ്വത്ത് ശ്രീമൂലം തിരുനാൾ മഹാരാജാവ് ഏറ്റെടുത്ത് ശൃംഗേരിമഠത്തിനു കൈമാറി. അവിടെ ഇന്ന് ശൃംഗേരി മഠത്തിന്റെ കീഴിൽ ശ്രീശാരദാംബാ ക്ഷേത്രം, ശ്രീശങ്കരമാതാവായ ആര്യാംബയുടെ സമാധിപീഠം മുതലായവ സ്ഥിതിചെയ്യുന്നു. ക്രിസ്തുമതത്തിലെ കത്തോലിക്കാ വിഭാഗത്തിന്റെ പരമാദ്ധ്യക്ഷനായ പോപ്പിന്റെ ആസ്ഥാനമായ വത്തിക്കാനോളം പ്രതാപം തെക്കേമഠത്തിനുമാത്രം കാലടിയിലുണ്ടായിരുന്നുവെന്നത് സ്വാമിയാർമഠങ്ങളുടെ ഗതകാലപ്രതാപങ്ങളിലേക്ക് വിരൽചൂണ്ടുന്നു.

തെക്കേമഠം സ്വാമിയാർക്ക് തിരുവാർപ്പ് ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിൽ നിത്യപുഷ്പാഞ്ജലി വേണ്ടിവന്നതിനാൽ ക്ഷേത്രത്തിനു സമീപം ഒരു മഠം സ്ഥാപിതമായി. അതിനു പുറമെ തൃശ്ശിവപേരൂർ ജില്ലയിലെ കൈക്കുളങ്ങരയിലും, ആററൂരും, വേലൂരും, ഗുരുവായൂരും കീഴ്മഠങ്ങളുണ്ട്. വൈറ്റിലയിൽ ഉണ്ടായിരുന്ന കീഴ്മഠവും ദേവസ്വവും കൊച്ചിരാജാവ് ഏറ്റെടുത്തു. തെക്കേമഠത്തിലെ സ്വാമിയാർ വൈറ്റില മഠത്തിൽ എഴുന്നള്ളുന്ന അവസരത്തിൽ കൊച്ചിരാജാവിന് ആ പ്രദേശത്തിലൂടെ കടന്നുപോകണമെങ്കിൽ സ്വാമിയാരെ കണ്ട് വന്ദിച്ചതിനുശേഷം മാത്രമെ പാടുള്ളൂവെന്ന് നിഷ്കർഷയുണ്ടായിരുന്നു. ഈ നിഷ്കർഷ രാജാവിന്റെ യാത്രകൾക്ക് വിഘാതമാകുന്നുവെന്നതിന്റെ അടിസ്ഥാനത്തിൽ രാജാവിന്റെ അധീനതയിലുള്ള ആറ്റൂർ ദേവസ്വം തെക്കേമഠത്തിനു നല്കി, പകരം വൈറ്റില ക്ഷേത്രവും മഠവും കൊച്ചീത്തമ്പുരാന് വെച്ചുമാറി. ഇപ്പോൾ ഈ ക്ഷേത്രവും മഠവും കൊച്ചി ദേവസ്വത്തിന്റെ കീഴിലാണെങ്കിലും തെക്കേമഠം സ്വാമിയാർ കൊല്ലത്തിൽ ഒരിക്കൽ ഈ ക്ഷേത്രത്തിൽ പോയി പുഷ്പാഞ്ജലി നടത്തിവരുന്നുണ്ട്.

തെക്കേമഠത്തിന്റെ കീഴിൽ പതിനെട്ടോളം ക്ഷേത്രങ്ങളുണ്ട്. തിരുവാർപ്പ്, അരീപ്പറമ്പ്, അമയന്നൂർ, പൂവരണി, ആവോലി, എളന്തിക്കര, വേലൂർ, കൈക്കുളങ്ങര ഭഗവതിക്ഷേത്രം, ആറ്റൂർ കാർത്ത്യായനി ക്ഷേത്രം, മണലാടി മഹാവിഷ്ണുക്ഷേത്രം, കിഴക്കുംപാട്ടുകര പനമുക്കുംപ്പിള്ളി അയ്യപ്പിള്ളി അയ്യപ്പക്ഷേത്രം, കലങ്ങണ്ടത്തൂർ നരസിംഹക്ഷേത്രം, മങ്ങാട്ടൂർ കിരാതമൂർത്തി ക്ഷേത്രം, ദേശമംഗലം മണിക്കുറ്റിക്ഷേത്രം തുടങ്ങിയവയാണ് ഈ ക്ഷേത്രങ്ങൾ. ഇടക്കാലത്ത് ഈ ക്ഷേത്രങ്ങളിൽ ഒരു വിളക്കുവെക്കാൻപോലും ബുദ്ധിമുട്ടായ സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ ഇന്ന് ഈ ക്ഷേത്രങ്ങൾ സ്വയംപര്യാപ്തങ്ങളാണ്. പുനരുജ്ജീവിച്ചുകൊണ്ടിരിക്കുന്ന സാംസ്ക്കാരിക ഉണർവ്വിന് ഉദാഹരണങ്ങളാണ് ഈ ക്ഷേത്രങ്ങൾ. ക്ഷേത്രോപാസനയിലുള്ള ശ്രദ്ധയും താല്പര്യവും വർദ്ധിച്ചുവരുന്നുണ്ടെങ്കിലും ക്ഷേത്രകാര്യങ്ങൾ നിറവേറ്റാൻ കഴിവും താല്പര്യവുമുള്ള പൂജാരിമാരെ കിട്ടാത്ത അവസ്ഥയാണിന്ന്. ഈ ഖേദകരമായ അവസ്ഥക്ക് പ്രധാന കാരണം ശാന്തിവൃത്തിക്ക് നമ്പൂതിരിമാർ തന്നെ വേണമെന്നുള്ള പൊതുവിശ്വാസമാണ്. എന്നാൽ നമ്പൂതിരി സമുദായക്കാരെ സംബന്ധിച്ചിടത്തോളം മറ്റു യാതൊരു തൊഴിലും

കിട്ടാതെ വരുന്ന അവസരത്തിൽ ഉപജീവനത്തിന്നായി മാത്രം ചെയ്യുന്ന ജോലിയായി കാണുന്നു ശാന്തിപ്രവൃത്തി. ഇത്തരമൊരു ദു:സ്ഥിതിക്ക് പരിഹാരം ആദ്ധ്യാത്മികഗുരുക്കന്മാരുമൊന്നിച്ച്, ഗുരുകുലസമ്പ്രദായത്തിലൂടെ ആധുനികവിദ്യാഭ്യാസം നേടുകയെന്നതാണ്. വിധിയാംവണ്ണമുള്ള ബ്രഹ്മചര്യദീക്ഷയും പ്രധാനസൂക്തങ്ങൾ സ്വരിച്ച് ചൊല്ലാനുള്ള കഴിവും നേടാനുള്ള ശ്രമത്തിൽ ഭാഗഭാക്കുകളാകേണ്ടത് യുവജനങ്ങളും വിദ്യാർത്ഥികളുമാണ്. ഈ ലക്ഷ്യത്തിന്റെ സാക്ഷാത്ക്കാരത്തിനായിട്ടാണ് തെക്കേമഠത്തിന്റെ ആദ്ധ്യാത്മികനേതൃത്വത്തിൽ വൈദികവിദ്യാപീഠം ആരംഭിച്ചിരിക്കുന്നത്.

# നടുവിൽമഠം

വൈദികക്രിയകൾക്കു മാത്രം ഊന്നൽ നൽകി വേദാന്തത്തെ അംഗീകരിക്കാതിരുന്ന പൂർവ്വമീമാംസാപണ്ഡിതനായ കുമാരിലഭട്ടന്റെ ശിഷ്യനായിരുന്നു മാഹഷ്മതീപുരത്തിലെ മണ്ഡനമിശ്രൻ. അദ്ദേഹവുമായി ആചാര്യസ്വാമികൾ എട്ടുദിനം വാദപ്രതിവാദത്തിലേർപ്പെട്ടു. വാദത്തിൽ പരാജിതനായ മണ്ഡനമിശ്രൻ ജഗദ്ഗുരുവിൽനിന്ന് സന്ന്യാസം സ്വീകരിച്ച് സുരേശ്വരാചാര്യർ എന്ന പേരിൽ പ്രസിദ്ധനായി. അദ്ദേഹത്താൽ സ്ഥാപിതമായ നടുവിൽ മഠത്തിന്റെ ആരാധ്യമൂർത്തി ഭഗവാൻ ശ്രീകൃഷ്ണനാകുന്നു.നടുവിൽ മഠത്തിലേക്ക് സന്ന്യസിച്ച യതിവര്യനായിരുന്നു ചരിത്രപ്രസിദ്ധനായ വില്വമംഗലം സ്വാമിയാർ. ഇന്നത്തെ കാസർഗോഡ് ജില്ലയിലെ അനന്തപുരം തടാകക്ഷേത്രത്തിലെ ബാലകൃഷ്ണന്റെ ഉപാസകനായിരുന്നുവത്രേ ശ്രീകൃഷ്ണകഥാശുകനെന്നും അറിയപ്പെടുന്ന വില്വമംഗലം സ്വാമിയാർ. ഭഗവാൻ ശ്രീകൃഷ്ണഭഗവാൻ സ്വാമിയാരുടെ ഉപാസനാമൂർത്തിയായ ബാലകൃഷ്ണനായിവന്ന് അന്ധനായ അദ്ദേഹത്തെ പൂജയ്ക്കിടയിൽ ശല്യപ്പെടുത്തിയപ്പോൾ, ഇനി അനന്തൻകാട്ടിൽ വെച്ചു കാണാം എന്നുപറഞ്ഞ് അപ്രത്യക്ഷനായ കഥ പ്രസിദ്ധമാണല്ലോ. അങ്ങനെ തന്റെ ഭഗവാനെ അന്വേഷിച്ച് അനന്തപുരത്തുനിന്നും ഇറങ്ങിതിരിച്ച വില്വമംഗലത്തിന് അനന്തൻകാട്ടിലെത്തിയപ്പോൾ, (ഇന്ന് തിരുവനന്തപുരത്തെ ശ്രീപദ്മനാഭസ്വാമിക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലം) അവിടെവെച്ച് ശ്രീകൃഷ്ണദർശനം ഉണ്ടായെന്നാണല്ലോ ഐതിഹ്യം. പദ്മനാഭസ്വാമിക്ഷേത്രത്തിലെ പ്രതിഷ്ഠ

വില്വമംഗലം സ്വാമിയാരാണ് നടത്തിയത് എന്ന വിശ്വാസത്തിൽനിന്നുമാണ് സ്വാമിയാർ പുഷ്പാഞ്ജലി ഇവിടെ പ്രസിദ്ധമായത്.

അഷ്ടമൂർത്തിഭാരതിസ്വാമിയാരിൽനിന്നും സന്ന്യാസദീക്ഷ സ്വീകരിച്ച ശ്രീ. നീലകണ്ഠഭാരതിയാണ് ഇപ്പോഴത്തെ നടുവിൽമഠം സ്വാമിയാർ. നാലുമഠങ്ങളിലും വെച്ച് നടുവിൽമഠത്തിനായിരുന്നു ഏറ്റവും കൂടുതൽ ഭൂസ്വത്ത്. 'നാട്ടിൽപാതി നടുവിൽമഠത്തിന്' എന്ന ചൊല്ലുതന്നെയുണ്ടായിരുന്നു. സമ്പന്നമായ നടുവിൽമഠത്തിലെ ഒരു സ്വാമിയാർ പൂരക്കമ്പം കാരണം സ്വർണ്ണംകൊണ്ടുള്ള കോലവും നെറ്റിപ്പട്ടവും ഉണ്ടാക്കിവെച്ചു. തിരുവമ്പാടിക്കാർ അത് ആവശ്യപ്പെട്ടപ്പോഴാണ് തൃശ്ശൂർപൂരത്തിലെ പ്രസിദ്ധമായ തിരുവമ്പാടിയുടെ മഠത്തിലെ വരവ് ആരംഭിച്ചത്. മഠത്തിലെ നാലുകെട്ടിലെ വടക്കിനിയിലാണ് ഭഗവതിയെ ഇറക്കിവെച്ച് പൂജിക്കുന്നത്. ഇവിടെനിന്ന് എഴുന്നള്ളിച്ച് പഴയ നടക്കാവിലെ മഠം പടിക്കലുള്ള പന്തലിൽ എത്തിയാണ് പകലും രാത്രിയും വിസ്തരിച്ചുള്ള പഞ്ചവാദ്യം അരങ്ങേറുന്നത്.

ക്ഷേത്രപ്രവേശനവിളംബരത്തിൽ പ്രതിഷേധിച്ച് തിരുവിതാംകൂർ മഹാരാജാവിന്റെ കീഴിലുള്ള ക്ഷേത്രങ്ങളിലൊന്നിലും സഹകരിക്കേണ്ടതില്ലെന്ന തീരുമാനം മഠത്തിന്റെ സ്വാധീനത്തിന് തിരുവിതാംകൂറിൽ കോട്ടമുണ്ടാക്കി. സുപ്രസിദ്ധ വൈഷ്ണവക്ഷേത്രമായ തിരുവട്ടാർ തുടങ്ങിയ ക്ഷേത്രങ്ങളോട് അനുബന്ധിച്ച് സ്വാമിയാർമാർക്കുണ്ടായ ആത്മീയാധികാരം അങ്ങനെ നഷ്ടമായി. ഭൂപരിഷ്ക്കരണനിയമം നടപ്പിലായതിനുശേഷം അവശേഷിച്ച ഭൂസ്വത്തും മഠത്തിന് നഷ്ടപ്പെട്ടു. എന്നിട്ടും നടുവിൽമഠത്തിന്റെ അധീനതയിൽ ഇപ്പോഴും നൂറോളം ക്ഷേത്രങ്ങൾ ഉണ്ട്. അവയിൽ ചിലത് ഇപ്പോൾ കേരള ഊരായ്മ ദേവസ്വം ബോർഡിന്റെ മേൽനോട്ടത്തിലാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. മലബാറിലുള്ള നാല്പത് ക്ഷേത്രങ്ങൾ തിരുവാലത്തൂർ ക്ഷേത്രത്തിന്റെ കീഴിലാണ് പ്രവർത്തിക്കുന്നത്.

പാലക്കാട് രാജാവിന് പുരോഹിതരായ നമ്പൂതിരിമാരുമായുണ്ടായ അഭിപ്രായവ്യത്യാസത്തെതുടർന്ന് തിരുവാലത്തൂർ ദേശക്കാരായ നമ്പൂതിരിമാർ ഈ പ്രദേശം വിട്ടുപോയി. മലയാളബ്രാഹ്മണർ ഈ പ്രദേശം വിട്ടുപോയപ്പോൾ പരദേശി ബ്രാഹ്മണർ ആ സ്ഥാനത്തേക്ക് അധിവസിക്കപ്പെട്ടുവെന്നുമാണ് പാലക്കാടിന്റെ ചരിത്രം.

എന്നാൽ പിന്നീട് ചില അനർത്ഥങ്ങൾ കണ്ടുതുടങ്ങിയപ്പോൾ ദേശവാസികൾ തൃശ്ശൂരിലെ നടുവിൽമഠത്തിൽചെന്ന് ആപത്തുകൾക്ക് പരിഹാരം കാണുവാൻ സ്വാമിയാരോട് അഭ്യർത്ഥിച്ചു. അങ്ങനെയാണ് ഈ പ്രദേശം സ്വാമിയാർമഠവുമായി സമ്പർക്കത്തിലാകുന്നത്. തിരുവാലത്തൂർ ക്ഷേത്ര ഊരാളന്മാരുടെ ഇല്ലത്തുനിന്നും നടുവിൽമഠത്തിലേക്ക് സന്ന്യാസിമാരുണ്ടായപ്പോൾ, ഇവിടുത്തെ രണ്ടുമൂർത്തി ക്ഷേത്രം - മഹിഷാസുരമർദ്ദിനിയും അന്നപൂർണ്ണേശ്വരിയും - നടുവിൽമഠത്തിന്റെ അധീനതയിലായി. ക്രമേണ ക്ഷേത്രത്തോട് അനുബന്ധിച്ച് മഠം സ്ഥാപിതമാവുകയും മഠത്തിൽ പ്രത്യേക ഉപാസനാമൂർത്തിയായ ശ്രീകൃഷ്ണനേയും സാളഗ്രാമങ്ങളേയും വെച്ചാരാധനയും നടന്നുവന്നു. അങ്ങനെ ഇന്നുകാണുന്ന തിരുവാലത്തൂർ രണ്ടുമൂർത്തിക്ഷേത്രവും, സ്വാമിയാർമഠവും ഉൾപ്പെടുന്ന ആത്മീയകേന്ദ്രം രൂപപ്പെട്ടുവന്നു. മലബാറിലുള്ള നടുവിൽമഠങ്ങളുടെയും അതിനു കീഴിലുള്ള ക്ഷേത്രങ്ങളുടെയും പ്രധാന കേന്ദ്രമാണ് ഇവിടം.

നടുവിൽമഠത്തിനു തൃശ്ശൂരിലെ ആസ്ഥാനത്തിനു പുറമെ തൃച്ചംബരത്തും, തിരുവാലത്തൂരും, തിരുവട്ടാറും, പുതുക്കോട്, തൃപ്പലാകുണ്ഠം, കല്ലൂർ, കോങ്ങാട്, പുലാപ്പറ്റ തുടങ്ങിയവിടങ്ങളിൽ കീഴ്മഠങ്ങളുണ്ട്. സ്വാമിയാർമാരുടെ അഭാവത്തിൽ ഇപ്പോൾ ഇവിടങ്ങളിലെ ശാന്തിക്കാർ നിത്യപൂജ മാത്രം നടത്തിവരുന്നു.

## തൃക്കൈക്കാട്ട് മഠം (ഇടയിൽമഠം)

തോടകാചാര്യരാൽ സ്ഥാപിതമായ തൃശ്ശൂരിലെ ഇടയിൽമഠത്തിൽ നിന്ന് നാമാന്തരം പ്രാപിച്ചുവന്നതാണ് തൃക്കൈക്കാട്ട്മഠം. മലപ്പുറം ജില്ലയിലെ താനൂരിൽ പരിയാപുരത്താണ് തൃക്കൈക്കാട്ട്മഠത്തിന്റെ ആസ്ഥാനം. ഭഗവാൻ ശ്രീരാമചന്ദ്രനാണ് ഈ മഠത്തിന്റെ ഉപാസനാമൂർത്തി.

തോടകാചാര്യർക്ക് പാണ്ഡിത്യമൊട്ടുമുണ്ടായിരുന്നില്ല. ഗുരുശുശ്രൂഷയിലായിരുന്നു അദ്ദേഹത്തിന്റെ അങ്ങേയറ്റത്തെ ശ്രദ്ധ. ഒരു ദിവസം ആചാര്യസ്വാമികൾ പാഠം തുടങ്ങാതെ പുഴയിൽ അലക്കുവാൻ പോയ തോടകാചാര്യരെ കാത്തിരിക്കെ അക്ഷമനായ പത്മപാദാചാര്യർ തോടകാചാര്യരെപ്പറ്റി പരിഹസിച്ചു സംസാരിച്ചു. ആചാര്യസ്വാമികൾക്ക് അതൊട്ടും ഇഷ്ടമായില്ല. ആചാര്യസ്വാമികൾ തന്റെ

മന:ശക്തികൊണ്ട് ശാസ്ത്രവിജ്ഞാനം മുഴുവനും തോടകാചാര്യരിലേക്ക് സംഗമിപ്പിച്ചു. പുഴയിൽനിന്നും വരുന്ന തോടകാചാര്യർ വിചിത്രവൃത്തമായ തോടകച്ഛന്ദസ്സിൽ ആചാര്യസ്തുതികൾ ചൊല്ലിക്കൊണ്ടാണ് ഭഗവത്പാദസന്നിധിയിലെത്തിയത്. അന്നുമുതൽക്കാണ് ഗിരിയെന്നറിയപ്പെട്ടിരുന്ന ശിഷ്യൻ തോടകാചാര്യനായി അറിയപ്പെടുവാൻ തുടങ്ങിയതത്രെ.

സാമൂതിരി പ്രബലനായി വാണിരുന്ന കാലം. പൂർവ്വാശ്രമത്തിൽ അദ്ദേഹത്തിന്റെ പ്രജയായിരുന്ന തൃശ്ശൂരിലെ ഇടയിൽമഠം മൂപ്പിൽ സ്വാമിയാർക്ക് താനൂരിലുള്ള തൃക്കൈക്കാട്ട് ഒരു മഠം ദാനമായി നൽകി. തൃശ്ശൂരിലെ സ്വാമിയാർമഠങ്ങൾ പെരുമ്പടപ്പിന്റെ ദേശത്തും തൃച്ചംബരത്തെ സ്വാമിയാർമഠങ്ങൾ കോലത്തിരിയുടെ ദേശത്തും ആകയാൽ തന്റെ ദേശത്തും ഒരു സ്വാമിയാർമഠം ഉണ്ടാകണമെന്നത് സാമൂതിരിയുടെ ചിരകാലാഭിലാഷമായിരുന്നു. അന്നത്തെ ഇടയിൽമഠം സ്വാമിയാർ സാമൂതിരിയുടെ ആഗ്രഹം നിറവേറ്റാനായി തൃക്കൈക്കാട്ട് താമസമാക്കി. അങ്ങനെ ഇടയിൽമഠം തൃക്കൈക്കാട്ട് മഠമായി മാറി. പിന്നീടു വരുന്ന സ്വാമിയാർമാർ തൃശ്ശൂരിലേയ്ക്കു തന്നെ മാറിയേക്കുമോ എന്ന ആശങ്കയാൽ സാമൂതിരി തൃശ്ശൂരിലെ ഇടയിൽമഠം തെക്കെമഠത്തിനുകൊടുപ്പിച്ച് തൃച്ചംബരത്തെ തെക്കെ മഠം വക സ്ഥലവും മഠവും തൃക്കൈക്കാട്ടേക്ക് വെച്ചുമാറി. അതിനു ശേഷം തൃശ്ശൂരിൽ ഇടയിൽമഠം ഇല്ലാതായി. തൃശ്ശൂരിലെ ഇന്നത്തെ തെക്കേമഠം പഴയ ഇടയിൽമഠമിരുന്ന ഭാഗവും പഴയ തെക്കേമഠം ഇന്ന് ലക്ഷ്മികല്ല്യാണമണ്ഡപവും തെക്കേമഠം ഓഫീസുമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

തൃക്കുളത്തപ്പന്റെ ഭക്തനായ ഒരു ബ്രാഹ്മണന് ഈശ്വരദർശനം ലഭിച്ച സ്ഥലമായതുകൊണ്ടാണ് തൃക്കൈക്കാട്ട് എന്ന പേര് ഈ പ്രദേശത്തിന് വരുവാൻ കാരണമായതത്രെ. ടിപ്പുവിന്റെ പടയോട്ടക്കാലത്ത് ശ്രീരാമവിഗ്രഹവുമായി തിരുവിതാംകൂറിലേയ്ക്ക് പലായനംചെയ്ത സ്വാമിയാരും പരിവാരങ്ങളും പെരിയാർ കടന്നെത്തിയതിനുശേഷം ചൊല്ലിയ വരുണജപംകൊണ്ട് പെരിയാറിൽ പ്രളയമുണ്ടാവുകയും അതുകൊണ്ടാണ് ടിപ്പുവിന് തിരുവിതാംകൂർ കീഴടക്കാൻ കഴിയാതിരുന്നതെന്നും പറയപ്പെടുന്നു. ഇത്തരം യോഗശക്തികൊണ്ട് പ്രസിദ്ധനായ തൃക്കൈക്കാട്ടെ യതിവര്യന് തിരുവിതാംകൂർ

മഹാരാജാവ് പ്രത്യേക മഠം നിർമ്മിച്ച് കൊടുത്തു. കൂടാതെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ സ്വാമിയാരുടെ പുഷ്പാഞ്ജലിയും ഏർപ്പെടുത്തി.

തൃക്കൈക്കാട്ട് മഠത്തിന് താനൂരിലുള്ള ആസ്ഥാനത്തിന് പുറമേ തൃച്ചംബരത്തും കോട്ടയത്ത് തിരുനക്കരയിലും മഞ്ചേരി ഇളയൂരിലും പെരിന്തൽമണ്ണയിലും കീഴ്മഠങ്ങളുണ്ട്. അവിടങ്ങളിൽ ഇളമുറസ്വാമിമാർ ഇല്ലാത്തതിനാൽ പൂജക്കാർ നിത്യപൂജമാത്രം നടത്തിവരുന്നു. മഠങ്ങളേയും കീഴ്മഠങ്ങളേയും അനാഥമാക്കുന്ന സ്ഥിതിവിശേഷത്തിലേക്കാണ് ഈ അവസ്ഥ നയിക്കുന്നത്.

1921 ലെ മാപ്പിള ലഹളക്കാലത്ത് ആക്രമിക്കപ്പെട്ട തൃക്കൈക്കാട്ട് മഠത്തിന്റെ ദൈനംദിനപ്രവർത്തനങ്ങൾതന്നെ ശോചനീയാവസ്ഥയിലാണ്. മഠത്തിന്റെ സ്വത്തുവകകൾ മലബാർ ദേവസ്വം ബോർഡ് ഏറ്റെടുക്കുവാൻ ഈയടുത്തകാലത്ത് ശ്രമിക്കുകയുണ്ടായി. എന്നാൽ തദ്ദേശവാസികളുടെയും മറ്റും പ്രതിഷേധംകൊണ്ട് ആ ശ്രമം തത്കാലത്തേക്ക് തടയപ്പെട്ടിരിക്കുകയാണ്. തിരൂരിലെ ഗണപതിയൻകാവ്, പെരിന്തൽമണ്ണക്കടുത്തുള്ള പുത്തൂർ ശിവക്ഷേത്രം തുടങ്ങിയ പതിനേഴ് ക്ഷേത്രങ്ങൾ തൃക്കൈക്കാട്ട് മഠത്തിന്റെ കീഴിലുണ്ട്. വാസുദേവ ബ്രഹ്മാനന്ദ സ്വാമിയാരാണ് തൃക്കൈക്കാട്ട് മഠത്തിലെ ഇപ്പോഴത്തെ മൂപ്പിൽ സ്വാമിയാർ. അദ്ദേഹം കോട്ടയം തിരുനക്കരയിലുള്ള മഠത്തിലാണ് കഴിയുന്നത്. കൃഷ്ണബ്രഹ്മാനന്ദതീർത്ഥ തൃക്കൈക്കാട്ട് മഠത്തിലും കഴിഞ്ഞുവരുന്നു.

## മുഞ്ചിറ മഠം

പഴയ വേണാടുരാജാവ് അയൽരാജ്യങ്ങൾ കീഴടക്കി തിരുവിതാംകൂറിൽ പ്രബലമായ കാലം. തിരുവനന്തപുരത്ത് ഒരു പുഷ്പാഞ്ജലിമഠം നേരത്തെ ഉണ്ടായിരുന്നു. അതു കൂടാതെ ഒരു സ്വാമിയാർമഠം കൂടി തിരുവനന്തപുരത്ത് ഉണ്ടാകണമെന്ന് തിരുവിതാംകൂർ മഹാരാജാവിന് ആഗ്രഹം. അക്കാലത്താണ് കോഴിക്കോട്ടുനിന്നും ഒരു സാമൂതിരി യുവരാജാവ് വേഷപ്രഛന്നനായി ശ്രീപദ്മനാഭന്റെ

സന്നിധാനത്തിലെത്തിയത് അദ്ദേഹത്തിന്റെ പരാക്രമങ്ങൾ കേട്ടറിഞ്ഞ തിരുവിതാംകൂർ മഹാരാജാവ് ആളെ തന്റെ സവിധത്തിലേക്ക് വരുത്തിയപ്പോഴാണ് അദ്ദേഹത്തെ തിരിച്ചറിഞ്ഞത്. അക്കാലത്ത് കുഴിത്തറയ്ക്കടുത്തുള്ള മുഞ്ചിറ മുക്കാതവും മറ്റും അക്രമികളുടെ വിഹാരരംഗമായിരുന്നു. അക്രമികളെ അമർച്ചചെയ്യാൻ മഹാരാജാവ് യുവരാജാവിനെ ആ പ്രദേശത്തേക്ക് നിയോഗിച്ചു. അക്രമികളിൽനിന്നും മോചിപ്പിച്ച യുവരാജാവിനുതന്നെ ആ പ്രദേശം തിരുവിതാംകൂർ മഹാരാജാവ് ദാനംചെയ്തു. യുവരാജാവാകട്ടെ മുഞ്ചിറ മുക്കാതം തൃക്കൈക്കാട്ടെ ഇളമുറ സ്വാമിയാർക്കു വെച്ചു നമസ്ക്കരിച്ചു. അദ്ദേഹത്തെ മുഞ്ചിറ മഠത്തിന്റെ അധിപതിയാക്കിയതോടെ അങ്ങനെ അവിടെയും മഠത്തിന്റെ ഒരു പരമ്പര ആരംഭിച്ചു. മുഞ്ചിറ മഠത്തിന്റേയും ഇടയിൽ മഠത്തിന്റേയും (തൃക്കൈക്കാട്ട് മഠത്തിന്റെയും) ആചാരാനുഷ്ഠാനങ്ങളും പരദേവതയും ഒന്നാണ്.

കാലക്രമേണ മുഞ്ചിറമഠം ഒരുസ്വതന്ത്രമഠമായി തീർന്നു. മുഞ്ചിറ മഠത്തിന്റെ തിരുവനന്തപുരത്തുള്ള മഠത്തിനെ കിഴക്കെ മഠമെന്നും, അവിടെത്തന്നെയുള്ള നടുവിൽ മഠത്തിന്റെ അധീനതയിലുള്ള മഠത്തിന് പടിഞ്ഞാറേ മഠമെന്നും പറയപ്പെടുന്നു. രണ്ടു മഠങ്ങളിലേയും സ്വാമിയാർമാർ ആറുമാസക്കാലം ഇടവിട്ടാണ് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ പുഷ്പാഞ്ജലി നടത്തിപ്പോരുന്നത്. മുഞ്ചിറമഠത്തിൽ സാധാരണയായി ഇരിങ്ങാലക്കുട ഗ്രാമക്കാരാണ് സന്ന്യസിച്ചുവരുന്നത്. ഇരിങ്ങാലക്കുടയിൽതന്നെ അവിട്ടത്തൂർ ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിനുസമീപം മുഞ്ചിറമഠം വകയായി ഒരു മഠവും അതിനോട് അനുബന്ധിച്ച് മൂന്ന് ഏക്കർവരുന്ന പുരയിടവുമുണ്ട്. കന്നിയിൽ താമരപ്പള്ളി നാഗദാസ കൃഷ്ണബ്രഹ്മാനന്ദതീർത്ഥരുടെ കാലംവരെ മുഞ്ചിറമഠം സമ്പ്രദായപ്രകാരം നടന്നുവന്നു. സാധാരണ സ്വാമിയാർമഠങ്ങളിലെ സന്ന്യാസിമാരെല്ലാം ക്രമസന്ന്യാസിമാരാണ്. എന്നാൽ ഇദ്ദേഹം നൈഷ്ഠിക ബ്രഹ്മചാരിയായിരുന്നു. ഇരുപതാം വയസ്സിൽ സന്ന്യാസിയായ ഇദ്ദേഹം ക്ഷേത്രപ്രവേശന വിളംബരം പുറപ്പെടുവിക്കുന്നതിന് തലേന്ന് രാത്രി വരെ മുഞ്ചിറ ആസ്ഥാനമാക്കിയാണ് കഴിഞ്ഞുവന്നത്. അതിനുശേഷം അദ്ദേഹത്തിന്റെ ആസ്ഥാനം അവിട്ടത്തൂരിലേക്ക് മാറ്റി.

# വടക്കേമഠം (ബ്രഹ്മസ്വം മഠം)

ഹസ്താമലകാചാര്യരാൽ സ്ഥാപിതമായ വടക്കേമഠമാണ് വാദ്ധ്യാൻ മഠവും പിന്നീട് ബ്രഹ്മസ്വം മഠവുമായി പരിണമിച്ചത്. കുലശേഖര ആഴ്വാർ മഹോദയപുരം ആസ്ഥാനമാക്കി കേരളം ഭരിച്ചിരുന്ന കാലത്ത് (എ.ഡി.700) ചരിത്രപ്രസിദ്ധമായ തൃക്കണാമതിലകത്ത് ഒരു ഋഗ്വേദപാഠശാല തുടങ്ങിയിരുന്നു. ഋഗ്വേദപഠനത്തിനുള്ള കേരളത്തിലെ ആദ്യത്തെ പാഠശാലയായിരുന്നുവത്രേ ഇവിടുത്തേത്. അതുവരേയും ഓരോ ഇല്ലങ്ങളേയും ആസ്ഥാനമാക്കിയായിരുന്നു വേദപഠനം. സാമൂതിരിയും ഡച്ചുകാരുമായുണ്ടായ യുദ്ധത്തിൽ (എ.ഡി. 1700) തൃക്കണാമതിലകം നശിപ്പിക്കപ്പെട്ടപ്പോൾ ഈ വേദപാഠശാല തൃശ്ശൂർ വടക്കെച്ചിറയ്ക്ക് അടുത്തുള്ള ഭക്തപ്രിയം അമ്പലത്തിലെ ഊട്ടുപുരയിലേക്ക് മാറ്റി. ചേരസാമ്രാജ്യകാലത്ത് തൃക്കണാമതിലകത്തുണ്ടായിരുന്ന പാഠശാല 8-ാം നൂറ്റാണ്ടിൽ ഭക്തപ്രിയത്തേക്ക് മാറ്റിയതാണെന്നും പറയപ്പെടുന്നു. ആദിശങ്കരന്റെ പിതാവ് ശ്രീ. ശിവഗുരു ഇവിടെ പഠിച്ച് വടക്കുന്നാഥനെ പ്രാർത്ഥിച്ചിട്ടുണ്ടെന്നും ഐതിഹ്യമുണ്ട്. യോഗിയാതിരിയുടെ മേൽനോട്ടത്തിലായിരുന്നു അന്നത്തെ വടക്കുന്നാഥക്ഷേത്രഭരണം. അദ്ദേഹം താമസിച്ചിരുന്നത് ഇന്ന് ബ്രഹ്മസ്വം മഠത്തിൽ കോട്ട എന്ന പേരിലുള്ള നാലുകെട്ടിലായിരുന്നത്രെ. അവസാനത്തെ യോഗിയാതിരിയുടെ കാലം കൊല്ലവർഷം 983ലായിരുന്നു. പുതിയ യോഗിയാതിരിയെ അരിയിട്ടുവാഴ്ച നടത്താനുള്ള ശ്രമം നടന്നെങ്കിലും ഉൾപ്പോരും ചേരിതിരിവും ലഹളയും കാരണം അത് നടക്കാതെപോയി. പിന്നീട് യോഗിയാതിരി ഇല്ലാതായി. അപ്പോൾ അദ്ദേഹം താമസിച്ചിരുന്ന കോട്ടമാളിക ബ്രഹ്മസ്വം മഠത്തിന്റെ ഉപയോഗത്തിനായി ഒഴിഞ്ഞുകൊടുത്തു.

അങ്ങനെ തൃക്കണാമതിലകത്ത് ആരംഭിച്ച് ഭക്തപ്രിയത്തിലെത്തി അവിടെനിന്ന് വടക്കേമഠത്തിലെത്തിയ വേദപാഠശാലയാണ് ഇന്നത്തെ ബ്രഹ്മസ്വംമഠം. യോഗക്കാരായ കുടുംബങ്ങൾക്കുവേണ്ടി അവരുടെ ആചാര്യനായ ചാങ്ങലിയോട് വാദ്ധ്യാന് മഠം ഏൽപ്പിച്ചുകൊടുത്തതോടെ വടക്കേമഠം, സന്ന്യാസിമഠം അല്ലാതായിത്തീരുകയും വടക്കേമഠം ബ്രഹ്മസ്വം എന്നപേരിൽ പാഠശാലയായി അറിയപ്പെടാനിടയാവുകയും ചെയ്തു.നാനൂറോളം കുടുംബങ്ങളിലുള്ള ഋഗ്വേദപണ്ഡിതന്മാരിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്നവർ

അടങ്ങുന്ന ട്രസ്റ്റാണ് ഋഗ്വേദപാഠശാലയായ ബ്രഹ്മസ്വം മഠത്തിന്റെ ഭരണനേതൃത്വം നടത്തുന്നത്.

ബ്രഹ്മസ്വം മഠം കൂടാതെ ഭാരതപുഴയുടെ തീരത്തുള്ള തിരുനാവായിലും മറ്റൊരു ഋഗ്വേദ വിദ്യാലയവുമുണ്ട്. വടക്കേമഠം ബ്രഹ്മസ്വം വേദകേന്ദ്രമായി മാറിയതോടെ കേരളത്തിലെ മുഴുവൻ വേദജ്ഞർക്കും ഒത്തുകൂടാനുള്ള വേദിയായിത്തീർന്നു. രാജഭരണത്തിന്റെ പരിപൂർണ പിന്തുണയും സഹായവും ലഭ്യമായി. അതോടെ രാജാവിനെപ്പോലും നിയന്ത്രിക്കുന്ന ശക്തികേന്ദ്രമായിത് വളർന്നു. അപ്പോഴേക്കും യോഗക്കാരിൽ ചില കിടമത്സരങ്ങൾ തുടങ്ങി. കൊച്ചിയും സാമൂതിരിയും തമ്മിലുള്ള യുദ്ധങ്ങളിൽ യോഗക്കാർ വ്യത്യസ്ത പക്ഷം പിടിക്കാൻ ഇടയാകുകയുംചെയ്തു. അവരിൽചിലർ തിരുന്നാവായ കേന്ദ്രമാക്കി മറ്റൊരു സ്ഥാപനവും ആരംഭിച്ചു. മലപ്പുറം ജില്ലയിൽ സാമൂതിരിയുടെ ഒത്താശയോടെ പ്രവർത്തനം തുടങ്ങിയ ഓത്തന്മാർ മഠമാണ് തിരുന്നാവായ ബ്രഹ്മസ്വം മഠം. കൊച്ചിരാജാവിന്റെ പിന്തുണ തൃശ്ശൂരിനും, തിരുന്നാവായക്ക് സാമൂതിരിയുടെ സഹായവും ലഭ്യമായതോടെ രണ്ടിടത്തും വേദപഠനത്തിലും പ്രയോഗത്തിലുമുള്ള ശ്രദ്ധയും താൽപ്പര്യവും ഏകാഗ്രതയും വളർന്നുവന്നു. രാജാക്കന്മാർ അതിൽ അഭിമാനികളായി മാറിയതോടെ വേദാഭിവൃദ്ധിയും പ്രകടമായി. തൃശൂർ ബ്രഹ്മസ്വം മഠവും തിരുനാവായ ബ്രഹ്മസ്വം മഠവും വേദപാണ്ഡിത്യത്തിലുള്ള വൈദഗ്ദ്ധ്യം പരീക്ഷിക്കാനായി വർഷത്തിലൊരിക്കല്ലെങ്കിലും 'അന്യോന്യം' എന്ന പേരിൽ മൽസരങ്ങൾ സംഘടിപ്പിച്ചിരുന്നു. ഓതിയ്ക്കന്മാരുടെ കിടക്കാർ തമ്മിലായിരുന്ന മൽസരം തൃശ്ശൂർ യോഗക്കാരും തിരുനാവായ യോഗക്കാരും തമ്മിലാവുകയും 'അന്യോന്യം' എന്ന വേദപ്രയോഗ പാടവപരീക്ഷയായി മാറുകയുമാണുണ്ടായത്. വർഷങ്ങളായി മുടങ്ങിക്കിടന്നിരുന്ന 'അന്യോന്യം' കൊച്ചി ദേവസ്വം ബോർഡും കടവല്ലൂർ അന്യോന്യസമിതിയും ചേർന്ന് പുനരാരംഭിച്ചത് സ്തുത്യർഹമായ കാര്യമാണ്. വൈദികരായ നമ്പൂതിരിമാരേ സംബന്ധിച്ച് മഠത്തേക്കാൾ പ്രാധാന്യം എന്നും യോഗത്തിനുതന്നെയായിരുന്നു.

വടക്കേമഠത്തിലെ സ്വാമിയാരെ എമ്പ്രാന്തിരി സ്വാമിയാരെന്നാണ് പൊതുവെ വിളിക്കാറുണ്ടായിരുന്നത്. തുളുനാട്ടിൽ നിന്നും

വന്ന എമ്പ്രാന്തിരി സമുദായത്തിലെ അംഗമായിരുന്നതുകൊണ്ടാണ് അദ്ദേഹത്തെ ഇങ്ങനെ സംബോധന ചെയ്തിരുന്നത്. വടക്കേമഠത്തിലെ ഒടുവിലത്തെ സ്വാമിയാർ ബുദ്ധിമാനായ ഒരു ബ്രാഹ്മണ ബാലന് സന്ന്യാസം കൊടുത്തു. ഏകമകൻ സന്ന്യാസം സ്വീകരിച്ചത് ബാലന്റെ അമ്മയെ അങ്ങേയറ്റത്തെ ദു:ഖത്തിലാഴ്ത്തിയെന്നും ഇതുപൊലൊരു ദു:ഖം ഇനി വേറൊരു മാതാവിനും ഉണ്ടാക്കരുതേ എന്നും ആ അമ്മ സ്വാമിയാരെ സമീപിച്ച് അഭ്യർത്ഥിച്ചുവത്രേ! ആ സംഭവത്തിനുശേഷം വടക്കേമഠത്തിന് ഒരു പിൻഗാമി ഉണ്ടായിട്ടില്ല. അമ്മയുടെ അഭ്യർത്ഥന മാനിച്ച് സ്വാമിയാർ പിന്നീട് ആർക്കും സന്ന്യാസം കൊടുക്കില്ലെന്ന് അവർക്ക് വാക്ക് കൊടുത്തു. ഈ സംഭവവും പെരുമ്പടപ്പ് വൈദികനുമായുണ്ടായ പരസ്പരശാപവും സ്വാമിയാരെ സാരമായി ബാധിച്ചു.

അക്കാലത്ത് ചാങ്ങലിയോട്ടില്ലത്തെ ഒരു നമ്പൂതിരി ഏതാനും നമ്പൂതിരിബാലന്മാരെ ഭക്തപ്രിയം ക്ഷേത്രത്തിലെ ഊട്ടുപുരയിൽവെച്ച് ഋഗ്വേദം പഠിപ്പിക്കുന്നുണ്ടായിരുന്നു. സ്വാമിയാർ അദ്ദേഹത്തെ വിളിച്ചുവരുത്തി മഠം വക സ്വത്തുക്കൾ അദ്ദേഹത്തെ ഏൽപിക്കുകയും, മേലാൽ വടക്കേമഠം നമ്പൂതിരി ബാലന്മാർക്ക് താമസിച്ചു വേദം അഭ്യസിക്കുന്നതിനുള്ള ഒരു കേന്ദ്രമായിരിക്കണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. അങ്ങിനെയാണ് വടക്കേമഠം ഓത്തന്മാർ മഠമാവുകയും ചാങ്ങലിയോടു നമ്പൂതിരിക്ക് ആചാര്യൻ എന്നർത്ഥമുള്ള വാദ്ധ്യാൻ എന്ന സ്ഥാനപ്പേർ ലഭിക്കുകയും ചെയ്തത്. അങ്ങനെ വടക്കേമഠം വാദ്ധ്യാർമഠവും പിന്നീട് ബ്രഹ്മസ്വം മഠവുമായി അറിയപ്പെടുവാൻ തുടങ്ങി.

1901 വരെ ചാങ്ങലിയോട്ട് വാധ്യാന്റെ കീഴിലായിരുന്ന ബ്രഹ്മസ്വം മഠം, കൊച്ചിമഹാരാജാവിന്റെ സാന്നിദ്ധ്യത്തിൽ ഇന്ന് ഭരിക്കുന്ന യോഗത്തിന് വിട്ടുകൊടുത്തു. 1930 വരെ ഋഗ്വേദത്തിലെ സംഹിതയിൽ നിഷ്ണാതരായവർക്ക് പദം, ക്രമ, ജട, രഥ തുടങ്ങിയവയിൽ ഉപരിപഠനത്തിനാണ് മഠത്തിൽ സൗകര്യം ഏർപ്പെടുത്തിയിരുന്നത്. 1931നുശേഷം ഇവിടുത്തെ പാഠ്യക്രമത്തിൽ സംഹിതയും ഉൾപ്പെടുത്തി. ഋഗ്വേദ സംഹിതാ പഠനത്തിനുശേഷം തുടർന്നുള്ള വേദപഠനം നടക്കുന്നതോടൊപ്പം ഔപചാരിക (സ്കൂൾ- കോളേജ്) വിദ്യാഭ്യാസം നേടിയെടുക്കാനുള്ള അവസരവും ഇവിടെ ഉടലെടുത്തു. മാർക്സിസ്റ്റ് നേതാവായ ഇ.എം.എസ്. നമ്പൂതിരിപ്പാടും ഋഗ്വേദഭാഷ്യ

വേദപാഠശാലയായിത്തീർന്നപ്പോൾ മുതൽ ഋഗ്വേദം(ശാകലശാഖ) പഠിയ്ക്കുവാനുള്ള കേന്ദ്രമായ ബ്രഹ്മസ്വം മഠത്തിലെ തുടക്കക്കാരായ വിദ്യാർത്ഥികൾ മുതൽ മഹാപണ്ഡിതന്മാർവരെയുള്ളവരെ വിവിധ കിടകളാക്കി തരംതിരിക്കുക പതിവാണ്. അന്നും ഇന്നും എല്ലാദിവസവുമുള്ള  ഓത്തുതുടങ്ങൽ എന്ന ചടങ്ങിന് വേണുഗോപാലമൂർത്തിക്കുമുന്നിലുള്ള തെക്കിനിയിൽ ആചാര്യന്റെ നേതൃത്വത്തിൽ ഓരോ കിടയും അവർ പഠിച്ചത് പ്രയോഗിക്കുക പതിവാണ്. വാദ്ധ്യാനോ മറ്റോ അംഗീകരിക്കുന്നതനുസരിച്ചാണ് മുകളിലുള്ള കിടയിലേക്ക് കയറ്റം ലഭിക്കുക. അതിൽ താഴ്ന്ന നിലയിലുള്ള കിഴക്ക്, പടിഞ്ഞാറ് കിടകൾ തമ്മിൽ മത്സരം ഉണ്ടാകാറുണ്ട്. യോഗ്യത നേടുവാനുള്ള ഈ മത്സരമാണ് 'കിഴക്കുപടിഞ്ഞാറ്' എന്ന പേരിൽ അറിയപ്പെടുന്നത്. എല്ലാവർഷവും തുലാം മാസം 25-ാം തിയ്യതി അവസാനിക്കുന്നവിധം ഇപ്പോഴും 'കിഴക്കുപടിഞ്ഞാറ്' മത്സരപരീക്ഷ തൃശ്ശൂരിൽ നടന്നുവരുന്നുണ്ട്. തൃശ്ശൂർ തിരുന്നാവ യോഗക്കാരായ ഓത്തന്മാർ അവരുടെ പ്രാഗത്ഭ്യം തെളിയിക്കുന്നതിന് ഒത്തുകൂടിയിരുന്നത് കടവല്ലൂർ ശ്രീരാമസ്വാമി ക്ഷേത്രത്തിലായിരുന്നു. അംഗീകാരത്തിനായി യോഗക്കാർ തമ്മിൽ ക്രമപാഠത്തിലും (വാരമിരിക്കൽ) വേദവികൃതികളിലും (ജട, രഥ) കടവല്ലൂർ ക്ഷേത്രത്തിൽവെച്ച് നടത്തിയിരുന്ന മത്സരപരീക്ഷയാണ് പ്രസിദ്ധമായിത്തീർന്ന 'കടവല്ലൂർ അന്യോന്യം'! ഇതിൽ പങ്കെടുക്കാനുള്ള അർഹത നേടുന്നത് 'കിഴക്ക്പടിഞ്ഞാറ്' കഴിഞ്ഞശേഷം മാത്രമാണ്. ഏറ്റവും ഉയർന്ന ഡിഗ്രിയായ വലിയകടന്നിരിക്കൽ  കഴിഞ്ഞാൽ ആരാധ്യനായ ഓത്തനായി ഏവരും അംഗീകരിക്കുകയും ചെയ്യും.

'മുദ്ര' എന്ന സമ്പ്രദായം കേരളത്തിൽ മാത്രമേ അവലംബിക്കുന്നുള്ളൂ. ഏത് അഷ്ടത്തിൽ ഏത് ഓത്തിൽ ഏത് വർഗ്ഗം എന്നത് ആചാര്യന്റെ മുദ്രകണ്ട് തിരിച്ചറിയാനുള്ള പ്രാഗത്ഭ്യം കേരളത്തിലുള്ളവർ ആർജ്ജിക്കുന്നു. അതും, പ്രത്യേകരീതിയിലുള്ള ഉച്ചാരണരീതിയും സ്വരവും മാത്രയും താളവും ചിട്ടയും മറ്റ് സംസ്ഥാനങ്ങളിൽനിന്ന് തികച്ചും വ്യത്യസ്തമാണ്. പ്രത്യേക സമ്പ്രദായത്തിൽ സംഹിത, പദം, ക്രമം, തുടങ്ങിയവയും വേദ വികൃതികളും സ്വായത്തമാക്കുന്നു.

ഋഗ്വേദ പാഠശാലയായ ബ്രഹ്മസ്വം മഠത്തിൽ 2006 മുതൽ സാമവേദപഠനം കൂടി ആരംഭിച്ചിട്ടുണ്ട്. 2007 ജൂൺ മുതൽ യജുർവ്വേദവും (കൃഷ്ണയജുർവ്വേദം) പഠിപ്പിക്കുവാൻ തുടങ്ങിയിട്ടുണ്ട്. അങ്ങനെ ഇതൊരു ത്രിവേദ സംഗമകേന്ദ്രമായി മാറിയിരിക്കുന്നു. വടക്കെമഠം ബ്രഹ്മസ്വം വേദഗവേഷണകേന്ദ്രം 2008 ൽ മുൻരാഷ്ട്രപതി ഭാരതരത്നം ഡോ. എ.പി.ജെ.അബ്ദുൾകലാം നിർവ്വഹിക്കുകയുണ്ടായി.

വേദധ്വനി എന്നപേരിൽ ഒരുമാസികയും മഠത്തിൽനിന്നും പ്രസിദ്ധീകരിച്ചുവരുന്നുണ്ട്. സമൂഹത്തിന്റെ ശ്രദ്ധയും താൽപ്പര്യവുമുണ്ടെങ്കിലേ ഇക്കാലത്ത് സ്ഥാപനങ്ങൾ വളരൂ. പണ്ട് എല്ലാവരും മഠത്തിൽ വന്നിരുന്നില്ല. ഇന്നതല്ല സ്ഥിതി. ജാതിമതഭേദമന്യേ ഇവിടുത്തെ ചിട്ടക്ക് കോട്ടംവരാത്തരീതിയിൽ ആർക്കും പ്രവേശിക്കാം. വിശിഷ്ടമായ ഈ ജ്ഞാനം സമൂഹത്തിനുമുഴുവൻ പ്രയോജനപ്പെടണം. എന്നാൽ അതുൾക്കൊള്ളാനുള്ള പ്രാഥമിക യോഗ്യതകൾ അനിവാര്യമാണ്. അതിനാൽ വൈദേശിക പണ്ഡിതന്മാർ കാണിക്കുന്ന ജിജ്ഞാസയെങ്കിലും നമ്മുടെ നാട്ടുകാർ കൂടുതലായി കാണിക്കേണ്ടിയിരിക്കുന്നു. വേദപഠനം പിന്തിരിപ്പൻ ആശയമോ തലതിരിഞ്ഞ സമ്പ്രദായമോ അല്ല. ആർഷസംസ്കൃതിയുടെ ഒരു കണ്ണിമാത്രമാണ്. അത് അറ്റുപോകാതെ കാത്തുസൂക്ഷിക്കേണ്ടത് പൈതൃകത്തേയും ചരിത്രത്തേയും സ്നേഹിക്കുന്നവരുടെ മുഴുവൻ കടമയാണ്.

## ഇടനീർമഠം

തൃശ്ശിവപേരൂരിൽ സ്ഥിതിചെയ്യുന്ന വടക്കെമഠത്തിൽ നിന്നുമാണ് കാസർഗോഡ് സ്ഥിതിചെയ്യുന്ന ഇടനീർമഠത്തിന്റെ ഉത്ഭവം. വടക്കെമഠത്തിലെ സ്വാമിയാരുടെ പരിചര്യകൾ ചെയ്തിരുന്ന ശിഷ്യൻ വില്വമംഗലത്ത് സ്വാമിയാരിൽനിന്നും സന്ന്യാസം സ്വീകരിച്ചു. അദ്ദേഹമാണ് ഇന്ന് കാസർഗോഡുള്ള പ്രശസ്തമായ ഇടനീർമഠത്തിന് പ്രാരംഭം കുറിച്ചത്.

വടക്കേമഠം സ്വാമിയാർ തൃച്ചംബരത്തേക്കുപോകുകയും അവിടെയുള്ള വടക്കേമഠം ശാഖയായ പടിഞ്ഞാറേമഠത്തിൽ കുറച്ചുകാലം താമസിക്കുകയും ചെയ്തു. അവിടെനിന്നും കാശിയിലേക്ക്

പോകുവാനായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. പയസ്വിനി നദി കടന്ന് അദ്ദേഹം അനന്തപുരം ക്ഷേത്രത്തിലെത്തിച്ചേർന്നു. ശ്രീകൃഷ്ണഭക്തോത്തമനായ വില്വമംഗലം സ്വാമിയാരുടെ ജന്മദേശമായിട്ടാണ് അനന്തപുരത്തെ അന്നാട്ടുകാർ കരുതിപ്പോരുന്നത്. അതുകൊണ്ട് അനന്തപുരം 'വില്വമംഗലം' എന്ന പേരിലും അറിയപ്പെട്ടിരുന്നു.

അക്കാലത്ത് ഇടനീരിൽ കുറച്ച് യാദവസമുദായാംഗങ്ങൾ താമസിച്ചിരുന്നു. യഥാർത്ഥത്തിൽ തൃച്ചംബരം സ്വദേശികളായ അവരുടെ കുലത്തൊഴിൽ തൃച്ചംബരം ശ്രീകൃഷ്ണക്ഷേത്രത്തിലേക്ക് പാൽ നൽകുക എന്നതായിരുന്നു. തൃച്ചംബരത്തെ പടിഞ്ഞാറെ മഠത്തിലെ (വടക്കെമഠത്തിലെ) സ്വാമിയാർ അനന്തപുരത്തെത്തിയിട്ടുണ്ടെന്ന് അറിഞ്ഞ് അദ്ദേഹത്തെ ഇടനീരിലേക്ക് യാദവ സമുദായാംഗങ്ങൾ ക്ഷണിച്ചു. ആ സമയത്ത് ഒരു നീരുമുനി ഇടനീരിലുള്ള വിഷ്ണുമംഗലം ക്ഷേത്രത്തിൽ തപസ്സ് അനുഷ്ഠിക്കുന്നുമുണ്ടായിരുന്നു. അദ്ദേഹത്തെ ദർശിക്കുവാനുള്ള ആഗ്രഹംകൊണ്ട് സ്വാമിയാർ അനന്തപുരത്തുനിന്ന് ഇടനീരിലേക്ക് വന്നു. അപ്പോഴേക്കും ചാതുർമാസ്യവും അടുത്തുവന്നു. ഭക്തരുടെ ആഗ്രഹപ്രകാരം ചാതുർമാസ്യവ്രതം അവിടെത്തന്നെ അനുഷ്ഠിക്കുവാൻ സ്വാമിയാർ തയ്യാറായി. ചാതുർമാസ്യവ്രതാനന്തരം തന്റെ ലക്ഷ്യമായ കാശിയാത്രയ്ക്ക് തയ്യാറായ സ്വാമിയാരോട് അവിടുത്തെ ഭക്തന്മാർ ഒരുമിച്ചുകൂടി കാശിയാത്ര ഉപേക്ഷിക്കണമെന്നും ഇടനീരിൽ തന്നെ സ്ഥിരതാമസമാക്കണമെന്നും അഭ്യർത്ഥിച്ചു. സ്വാമിയാർക്ക് ആ അഭ്യർത്ഥന നിരസിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഇടനീരിൽ സ്ഥിരതാമസമാക്കാൻ അങ്ങനെ തീരുമാനിച്ചു. ഈ സംഭവത്തെ അനുസ്മരിച്ച് ഇപ്പോഴും ഇവിടെ ഒരാചാരം നിലനിന്നുവരുന്നുണ്ട്. ചാതുർമാസ്യവ്രതാനന്തരം ഇടനീർസ്വാമിയാർ വിഷ്ണുമംഗലംക്ഷേത്രം സന്ദർശിക്കുകയും അവിടുത്തെ ദേവനോട് കാശിയാത്രക്കുള്ള അനുവാദം ചോദിക്കുകയും ചെയ്യും. ആ സമയത്ത് തദ്ദേശവാസികളായ ഭക്തജനങ്ങൾ വന്ന് സ്വാമിയാർ കാശിയാത്രയിൽ നിന്നും പിൻമാറി ഇടനീരിൽ തന്നെ താമസിക്കണമെന്ന് അഭ്യർത്ഥിക്കുന്നതാണ് ആ ആചാരം.

നടുവിൽമഠം സ്വാമിയാരായിരുന്ന വില്വമംഗലത്ത് സ്വാമിയാർ ദശനാമി സമ്പ്രദായത്തിലെ ഭാരതി പരമ്പരയിൽ ഉൾപ്പെട്ടതു

കൊണ്ട് ഇടനീർമഠത്തിലെ സ്വാമിയാർമാരും ഭാരതി നാമധേയ മാണ് ഉപയോഗിക്കുന്നത്. പരദേവതമാർ വടക്കേമഠത്തിലെ ദക്ഷി ണാമൂർത്തിയും ശ്രീകൃഷ്ണനും തന്നെയാണ്. ഒരേ കുടുംബക്കാർത ന്നെയാണ് ഇടനീർമഠത്തിലേക്ക് സന്ന്യസിക്കാറുള്ളത്. 1060നോട ടുത്തകാലത്ത് അവിടുത്തെ സ്വാമിയാർക്ക് അനന്തരാവകാശിയെ സന്ന്യാസം നൽകി അവരോധിക്കാൻ കഴിയാതെ വന്നപ്പോൾ തൃക്കൈക്കാട്ട് മഠത്തിലെ സ്വാമിയാരാണ് സന്ന്യാസം നൽകിയത്. ഭാരതി ശബ്ദം മാറ്റിയിട്ടില്ലെങ്കിലും ഇന്നത്തെ പരമ്പര ഇടയിൽ മഠം (തൃക്കൈക്കാട്ട് മഠം) ആയിത്തീർന്നിട്ടുണ്ട്. അതുകൊണ്ടായി രിക്കണം ആ മഠത്തെ ഇപ്പോൾ ഇടനീർമഠമെന്നു വിളിക്കുന്നത്.

ആയിരം വർഷത്തിലേറെ പഴക്കമുള്ള ചരിത്രപ്രധാനമായ മഠങ്ങളിൽ ഒന്നാണിത്. പന്ത്രണ്ട് പീഠാധിപതികളുടെ സമാധിസ്ഥലം കൂടിയാണിത്. അതിനുമുമ്പെയുള്ള സ്വാമിയാർമാരുടെ സമാധികൾ കുമ്പളക്ക് സമീപമുള്ള അനന്തപുരത്തും കണ്ണൂർ ജില്ലയിലെ തൃച്ചം ബരത്തും ഉണ്ടെന്ന് പറയപ്പെടുന്നു. കേരളത്തിന്റെ വടക്കേയറ്റമായ കാസർഗോഡ് ജില്ലയുടെ കിഴക്കേയറ്റത്ത്, മധുവാഹിനി നദിയുടെ തീരത്താണ് ഇടനീർ മഠം സ്ഥിതിചെയ്യുന്നത്. അദ്വൈതപന്ഥാവി ലുള്ള സ്മാർത്തഭാഗവതപരമ്പരയാണ് ഈ മഠം പിൻതുടരുന്നത്. ദക്ഷിണാമൂർത്തിയും ഗോപാലകൃഷ്ണനുമാണ് ആരാധനാമൂർത്തി കൾ. ശ്രീമദ് കേശവാനന്ദഭാരതിയാണ് ഇടനീർമഠത്തിലെ ഇപ്പോ ഴത്തെ മഠാധിപതി. സംഗീതജ്ഞൻ എന്ന നിലയിൽ സ്വാമിയാർ സുപ്രസിദ്ധനാണ്. യക്ഷഗാനം എന്ന കലാരൂപത്തിൽ പരിണിതപ്ര ജ്ഞനായ അദ്ദേഹം സംഗീതജ്ഞരുടേയും കലാകാരന്മാരുടേയും പ്രത്യേക ആരാധനയ്ക്ക് പാത്രീഭൂതനായ വ്യക്തിയാണ്. സ്വാമിയാർ അനേകം നാടകങ്ങളും രചിച്ചിട്ടുണ്ട്. പാർവ്വതീപരിണയം, ദൈത്യഗുരു ശുക്രാചാര്യർ, സത്യമേവ ജയതേ, പരിണാമം തുടങ്ങിയ നാടകങ്ങൾ അദ്ദേഹത്തിന്റെ പ്രസിദ്ധങ്ങളായ രചനകളിൽ ചിലതുമാത്രം. സ്വാമി കൾ 2005-ൽ സ്ഥാപിച്ച ശ്രീഗോപാലകൃഷ്ണ യക്ഷഗാനസംഘം നിരവധി സ്ഥലങ്ങളിൽ യക്ഷഗാനം അവതരിപ്പിച്ചുകൊണ്ടിരിക്കു ന്നു. കൂടാതെ സ്വാമികൾ സമാരംഭിച്ച യുവകലാസംഘം, ഭാരതീക ലാസദനം ഇവയുടെ നേതൃത്വത്തിൽ വിവിധ കലാസാംസ്കാരിക പരിപാടികൾ നാടിന്റെ നാനാഭാഗത്ത് നിരന്തരം നടത്തിവരുന്നു.

കലയും സംഗീതവും സനാതനധർമ്മ പ്രചാരണത്തിനുള്ള മാദ്ധ്യമങ്ങളായി കാണുന്ന സ്വാമിയാർ ഒരു വിദ്യാഭ്യാസവിചക്ഷണനും കൂടിയാണ്. സന്ന്യാസദീക്ഷാഗുരുവായ ശ്രീമദ് ഈശ്വരാനന്ദഭാരതി തദ്ദേശവാസികളുടെ വിദ്യാഭ്യാസോന്നമനം ലക്ഷ്യമാക്കി 1959-ൽ ആരംഭിച്ച ഹൈസ്ക്കൂൾ കേശവാനന്ദഭാരതിസ്വാമിയാരുടെ പ്രയത്നഫലമായി 1993-ൽ ഹയർസെക്കണ്ടറി സ്കൂളായി മാറി.

മഠത്തിന്റെ ആരാധകരുടെയും അഭ്യുദയകാംക്ഷികളുടെയും സഹകരണത്തോടെ സാമൂഹിക-സാംസ്ക്കാരികോന്നമനം ലക്ഷ്യമാക്കി ശ്രീഗോപാലകൃഷ്ണ സേവാസംസ്ഥ രൂപീകരിച്ചു. സംസ്ഥയുടെ നേതൃത്വത്തിൽ വിശാലമായൊരു പ്രാർത്ഥനാലയവും, ഭാരതിമന്ദിരം എന്ന പേരിലുള്ള സന്ദർശനഭവനവും നിർമ്മിക്കുകയുണ്ടായി. ഏറെക്കാലം സുപ്രീംകോടതിയിൽ നിലനിന്നിരുന്ന ശ്രീകേശവാനന്ദഭാരതി Vs ഗവ. ഓഫ് ഇന്ത്യ കേസിലൂടെ സ്വാമിയാരുടെ നാമധേയം ഭാരതം മുഴുവനും അറിയപ്പെടുന്നു. കേരള സർക്കാർ നടപ്പാക്കിയ ഭൂപരിഷ്ക്കരണനിയമത്തിന്റെ ദുരന്തങ്ങൾ ഏറ്റുവാങ്ങേണ്ടിവന്നത് കേരളത്തിലെ മഠങ്ങൾക്കും ക്ഷേത്രങ്ങൾക്കും ആയിരുന്നുവല്ലോ. ഈ ദുരവസ്ഥയ്ക്കെതിരെയായിരുന്നു സ്വാമിയാർ നീതിപീഠത്തെ സമീപിച്ചത്. സ്വത്ത് കൈവശം വെയ്ക്കാനുള്ള അവകാശം മൗലികാവകാശമാണെന്ന് സുപ്രീംകോടതി പ്രഖ്യാപിച്ചത് ഈ കേസിന്റെ വിധിന്യായത്തിലാണ്.

ഇടനീർമഠത്തിന്റെ നേതൃത്വത്തിൽ വിഷ്ണുമംഗല ക്ഷേത്രം, ശാസ്താക്ഷേത്രം, അജ്ജാവരം മഹിഷാസുരമർദ്ദിനി ക്ഷേത്രം, കടുമന വനദുർഗ്ഗാദേവി ക്ഷേത്രം മുതലായവ കേരളത്തിലും ബാംഗ്ലൂരിൽ കോറമംഗലത്ത് ഇടനീർമഠത്തിന്റെ ശാഖയായ ഒരു ശ്രീകൃഷ്ണ ക്ഷേത്രവും ഉണ്ട്.

ശ്രീമദ് കേശവാനന്ദഭാരതിസ്വാമികളുടെ അമ്പതാം ചാതുർമാസ്യവ്രതം 2010 ജൂലൈ 25 നു ഇടനീർമഠാധിപതിയായി സ്വാമികൾ അവരോധിക്കപ്പെട്ടതിന്റെ അമ്പതാം വാർഷികം 2011 ജനുവരി 2 ന് വിപുലമായി ആഘോഷിക്കുകയുണ്ടായി.

# ശൃംഗേരിമഠം, കാലടി

ശ്രീശങ്കരഭഗവദ്പാദരാൽ സ്ഥാപിതമായ നാലു മഠങ്ങളിൽ ഒന്നാണല്ലോ ശൃംഗേരി ശ്രീ ശാരദാപീഠം. കർണ്ണാടകയിലെ തുംഗ ഭദ്ര നദിക്കരയിലാണ് ഈ മഠം സ്ഥിതി ചെയ്യുന്നത്. ശൃംഗേരി മഠ ത്തിന് കാലടിയിലൊരു ശാഖയുണ്ട്. ശൃഗേരി മഠത്തിന്റെ മുപ്പത്തി മൂന്നാമത്തെ ആചാര്യനായിരുന്ന ശ്രീമദ് സച്ചിദാനന്ദശിവാഭിനവ നര സിംഹഭാരതി സ്വാമികളാണ് (1879-1912) ശ്രീശങ്കരന്റെ ജന്മസ്ഥലം കാലടിയാണെന്ന് സ്ഥിരികരിച്ചത്. തുടർന്ന് പ്രസ്തുത സ്ഥലത്ത് ശ്രീശാരദാ-ശ്രീശങ്കര ക്ഷേത്രങ്ങളുടെ പ്രതിഷ്ഠകൾ നടന്നു. 1910 ഫെബ്രുവരി 21നായിരുന്നു ക്ഷേത്രപ്രതിഷ്ഠകൾ. ശ്രീമദ് ചന്ദ്ര ശേഖരഭാരതിസ്വാമികൾ ഇവിടെ ഒരു അഗ്രഹാരവും വിശാലമായൊരു കുളക്കടവും വേദ-വേദാന്ത പാഠശാലയും നിർമ്മിക്കുകയുണ്ടായി. 1970 ൽ അഭിനവ വിദ്യാതീർത്ഥസ്വാമികൾ ഈ രണ്ടു ക്ഷേത്രങ്ങളും നവീ കരിക്കുകയുണ്ടായി.

കുംഭഗോപുരം കടന്ന് ക്ഷേത്രസമുച്ചയത്തിൽ പ്രവേശിച്ചാൽ ശൃംഗേരിമഠത്തിന്റെ പരദേവതയായ ശ്രീശാരദാംബയുടെ പ്രതിഷ്ഠ യുള്ള ക്ഷേത്രം കാണാം. വൃത്താകൃതിയിലുള്ള ഈ ക്ഷേത്രത്തിന്റെ ചുറ്റുപാടും സപ്തമാതൃക്കളുടെ - ബ്രാഹ്മി, മഹേശ്വരി, കൗമാരി,വൈ ഷ്ണവി, വരാഹി, ഇന്ദ്രാണി, ചാമുണ്ഡി - പ്രതിഷ്ഠകൾ കാണാം.

ക്ഷേത്രസമുച്ചയത്തിന്റെ വലതുവശത്തായി ശ്രീശങ്കരാചാര്യ രുടെ ക്ഷേത്രം സ്ഥിതിചെയ്യുന്നു. ഈ ക്ഷേത്രത്തിനോട് അനുബ ന്ധിച്ചുള്ള മണ്ഡപത്തിന്റെ മൂന്ന് വശങ്ങളിലായി ആചാര്യസ്വാമിക ളുടെ ജീവിതം ശില്പരൂപേണ ചിത്രീകരിച്ചിട്ടുണ്ട്. ശക്തിവിനായകന്റെ ഒരു ക്ഷേത്രവും ഇവിടെ ഉണ്ട്. ശ്രീശങ്കരമാതാവായ ആര്യാംബയുടെ സമാധിപീഠവും ഇവിടെ സ്ഥിതിചെയ്യുന്നു. 'തെക്കേമഠം' എന്ന് ആലേ ഖനം ചെയ്തിട്ടുള്ള വക ഒരു വിളക്കും സമാധിയോടൊപ്പമുണ്ട്. ആര്യാംബയുടെ സമാധിസ്ഥലവും അതിനോടനുബന്ധിച്ച് വളഞ്ഞൊ ഴുകുന്ന പൂർണ്ണാനദിയും, ശ്രീശങ്കരന്റെ കുടുംബക്ഷേത്രമായ ശ്രീകൃ ഷ്ണക്ഷേത്രവും എല്ലാമാണ് ശ്രീശങ്കര ജന്മഭൂമി കാലടിയാണെന്ന് തീരുമാനിക്കുവാൻ സഹായകമായത്. ശൃംഗേരിമഠത്തിന്റെ ക്ഷേത്ര സമുച്ചയത്തിനും ശ്രീകൃഷ്ണക്ഷേത്രത്തിനും നടുവിലാണ് പ്രസിദ്ധമായ

മുതലക്കടവ് സ്ഥിതിചെയ്യുന്നത്. ഈ കടവും ശ്രീഗേരിമഠത്തിന്റെ മേൽനോട്ടത്തിനു കീഴിലാണ്. ശൃംഗേരി മഠത്തിന്റെ കീഴിൽ ഇവിടെ ഋഗ്വേദപഠശാലയും വേദാന്തപാഠശാലയും പ്രവർത്തിച്ചുവരുന്നു. ശ്രീരാമകൃഷ്ണ സംഘാംഗമായ ശ്രീ ആഗമാനന്ദസ്വാമികൾ സ്ഥാപിച്ച ശ്രീശങ്കര കോളേജ് കേരള സർവ്വകലാശാലയുടെ കീഴിൽ പ്രവർത്തിച്ചുവന്നിരുന്നു. പ്രസ്തുതകോളേജ് ശൃംഗേരിമഠം 1960-ൽ ഏറ്റെടുത്തു. കൂടാതെ എഞ്ചിനീയറിംഗ് കോളേജും ട്രെയിനിംഗ് കോളേജും നടത്തിവരുന്നു. 1991-ൽ സംസ്കൃത സർവ്വകലാശാല സമാരംഭിക്കുവാനുള്ള പ്രവർത്തനങ്ങൾക്കും മഠത്തിന്റെ ഭാഗത്തുനിന്നും നിർലോഭ സഹായ സഹകരണങ്ങൾ ലഭിക്കുകയുണ്ടായി. ആയതുകൊണ്ട് വിശ്വപ്രസിദ്ധ തീർത്ഥാടനകേന്ദ്രമായ കാലടി ഇന്ന് വിദ്യാകേന്ദ്രമെന്ന നിലയ്ക്കും പ്രസിദ്ധിയാർജ്ജിച്ചുകൊണ്ടിരിക്കുന്നു.

## കാഞ്ചികാമകോടി പീഠം

തീർത്ഥാടകരെ ആകർഷിച്ചുകൊണ്ടിരിക്കുന്ന ശ്രീ ആദിശങ്കര കീർത്തി സ്തംഭമണ്ഡപം കാലടിയിൽ 1978-ൽ നിർമ്മിച്ചത് കാഞ്ചികാമകോടി പീഠമാണ്. ഒമ്പതു നിലകളുള്ള സ്തംഭത്തിന് 152 അടി ഉയരവും 60 അടി വിസ്തീർണ്ണവുമുണ്ട്. ശ്രീശങ്കരഭഗവദ്പാദരുടെ ജീവിതം മുഴുവനും ഈ മണ്ഡപത്തിന്റെ ഓരോ നിലകളിലും അൻപതോളം ചിത്രങ്ങളിലായി ശില്പഭംഗിയാൽ ആലേഖനം ചെയ്തിരിക്കുന്നു. മണ്ഡപത്തിന്റെ താഴത്തെ നില പാദുകമണ്ഡപം എന്നറിയപ്പെടുന്നു. ഇവിടെ ശ്രീശങ്കരദഗവദ്പാദരുടെ പാദുകം വെച്ച് ആരാധിക്കുന്നു. രണ്ടാമത്തെ നിലയിലുള്ള പാർത്ഥസാരഥി മണ്ഡപത്തിൽ ഗീതോപദേശം ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. മൂന്നു തൊട്ട് അഞ്ചുവരെയുള്ള നിലകളിൽ ആറോളം മണ്ഡപങ്ങളുണ്ട്. ഈ ആറു മണ്ഡപങ്ങളിലായി ആചാര്യസ്വാമികളാൽ ആദേശം ചെയ്യപ്പെട്ടിരിക്കുന്ന ഷൺമതം- ഗാണപത്യം, കൗമാരം, സൗരം, വൈഷ്ണവം, ശാക്തം, ശൈവം - ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. സ്തംഭത്തിന്റെ ഏറ്റവും അവസാനത്തെ നിലയിൽ ആചാര്യസ്വാമികളുടെ പത്തടിയോളം ഉയരമുള്ള സ്തൂപം സ്ഥിതിചെയ്യുന്നു. തന്റെ നാല് ശിഷ്യന്മാരോടൊപ്പം ഭഗവദ്പാദർ ഇരിക്കുന്ന രീതിയിലാണ് ശില്പം തയ്യാറാക്കിയിരിക്കുന്നത്. ഏറ്റവും മുകളിലത്തെ നിലയിൽനിന്നും നോക്കിയാൽ കാലടിയുടെ ഗ്രാമ്യഭംഗി ദർശിക്കുവാൻ സാധിക്കും.

കാഞ്ചികാമകോടി പീഠത്തിന്റെ അറുപത്തിയൊൻപതാമത്തെ പീഠാധിപതിയായ ശ്രീമദ് ജയേന്ദ്രസരസ്വതിസ്വാമികളുടെ ആദ്ധ്യാത്മികനേതൃത്വത്തിൻ കീഴിലാണ് ആദിശങ്കരകീർത്തിസ്തംഭമണ്ഡപനിർമ്മാണം പൂർത്തിയായത്. 1978 മെയ് 12ന് വൈശാഖ ശുദ്ധ പഞ്ചമിനാളിൽ കുംഭാഭിഷേകത്തോടെ അന്നത്തെ ഇന്ത്യൻ പ്രസിഡൻറായിരുന്ന നീലം സഞ്ജീവറെഡ്ഡിയാണ് മണ്ഡപത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ചത്. നൂറ്റെട്ട് ദണ്ഡി സന്ന്യാസീശ്രേഷ്ഠന്മാരും നൂറുകണക്കിന് വേദപണ്ഡിതരും ചടങ്ങിൽ പങ്കെടുത്തിരുന്നു.

കീർത്തിസ്തംഭമണ്ഡപത്തിനു സമീപമായി രണ്ടു ക്ഷേത്രങ്ങൾ കാഞ്ചികാമകോടി പീഠം നിർമ്മിച്ചിരുന്നു. ഒന്ന് ആദിശങ്കരൻേറതും മറ്റേത് ശിവൻേറതും. നവരാത്രിക്കാലത്തും ആദിശങ്കര ജയന്തിയോട് അനുബന്ധിച്ചും വിദ്വത് സദസ്സുകളും അന്നദാന സത്രങ്ങളും ഇവിടെ നടന്നുകൊണ്ടിരിക്കുന്നു.

# ഉപസംഹാരം

കഴിഞ്ഞ എൺപതു വർഷക്കാലത്തോളമായി ഒരു മാസത്തേക്ക് ചെറിയൊരു തുക മാത്രമാണ് സ്വാമിയാർ മഠങ്ങൾക്ക് വർഷാശനമായി ലഭിച്ചുകൊണ്ടിരിക്കുന്നത്. എൺപതു വർഷത്തിനു മുമ്പ് ഈ തുക ഒരു മാസത്തേക്ക് സുഭിക്ഷമായിരുന്നു. അക്കാലത്ത് 25 രൂപ വേതനം കിട്ടിയിരുന്ന ശ്രീകാര്യക്കാരുടെ ഇന്നത്തെ മാസവേതനം അഞ്ചക്കത്തിലേക്ക് എത്തിയിരിക്കുന്ന ഇക്കാലത്തും സ്വമിയാർമഠങ്ങളിലേക്കുള്ള വർഷാശനം പഴയപടിപോലെ തുടർന്നുവരികയാണ്.

സ്വാമിയാർമഠങ്ങളിലേക്കുള്ള പ്രധാനവരുമാനം വെച്ചുനമസ്കാരത്തിൽ നിന്നാണുണ്ടാകുന്നത്. അതും കൂടുതലും നമ്പൂതിരിയിതര സമുദായങ്ങളിൽനിന്നാണ് ഉണ്ടാകുന്നതെന്നാണ് തെക്കേമഠം മൂപ്പിൽസ്വാമിയാരുടെ അഭിപ്രായം. യതിശാപം സംഭവിച്ചിട്ടുള്ള വ്യക്തികൾ, കുടുംബങ്ങൾ, സ്ഥാപനങ്ങൾ, ക്ഷേത്രങ്ങൾ എന്നിവയുടെ പാപമോചനത്തിന് സ്വാമിയാർമാരെ ക്ഷണിച്ചുവരുത്തി യഥോചിതം സ്വീകരിച്ച് ഭിക്ഷനല്കി വെച്ച്നമസ്കരിച്ച് സമസ്താപരാധം ക്ഷമിക്കണമെന്ന് അപേക്ഷിച്ച് പ്രാർത്ഥിക്കുന്ന ചടങ്ങാണ് വെച്ചുനമസ്ക്കാരം. ഈ ചടങ്ങ് നടത്തുന്ന ഭക്തൻ കാവി, ഗോപി, കടുക്ക, ചുക്ക്, വസ്ത്രം യഥാശക്തി ദ്രവ്യം ഇവ സ്വാമിയാർക്ക് സമർപ്പിച്ച് പ്രദക്ഷിണംവെച്ച് നമസ്ക്കരിക്കുക. ലളിതമായ ഈ വെച്ചുനമസ്ക്കാര ചടങ്ങിലൂടെയാണ് സ്വാമിയാർമാർക്ക് പ്രധാനമായും സമൂഹവുമായുള്ള സമ്പർക്കം ഉണ്ടാകുന്നത്. സമൂഹത്തിന്റെ ശ്രദ്ധയും താൽപ്പര്യവുമുണ്ടെങ്കിലേ ഇക്കാലത്ത് സ്ഥാപനങ്ങൾ വളരൂ. പണ്ട് എല്ലാവർക്കും മഠത്തിൽ പ്രവേശിക്കാൻ കഴിഞ്ഞിരുന്നില്ല. എന്നാൽ ഇന്നത്തെ അവസ്ഥ അതല്ല. പൊതുജന പങ്കാളിത്തത്തെ കേവലം

ധനാർജ്ജനത്തിനുമാത്രം ഉപയോഗിക്കാതെ, ധർമ്മപ്രചാരണത്തിന് വിനിയോഗിക്കേണ്ടത് സ്വാമിയാർമഠങ്ങളുടെ സാമൂഹിക പ്രതിബദ്ധതയാണെന്ന തിരിച്ചറിവ് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു.

ഭൂനിയമത്തിന്റെ കെടുതികളും വർഷാശനത്തിന്റെ അപര്യാപ്തയുംമൂലം നിത്യനിദാനത്തിനുതന്നെ ഞെരുങ്ങുന്ന അവസ്ഥയിലായിരുന്നു മിക്ക സ്വാമിയാർ മഠങ്ങളും. ഈ പരിസ്ഥിതിയിൽ അചാര്യോപദിഷ്ടമായ പ്രസ്ഥാനത്രയപഠനവും ധർമ്മപ്രചരണവും മറ്റും യഥോചിതം നിർവ്വഹിക്കുവാൻ സ്വാമിയാർമഠങ്ങൾക്ക് കഴിയുന്നില്ല. ഇതുകൊണ്ടുതന്നെയാകണം സ്വാമിയാർ മഠങ്ങളിലേക്ക് സന്ന്യാസവും വളരെ അപൂർവ്വമായേ ഉണ്ടാകുന്നുള്ളൂ.

ശുചിർജിതേന്ദ്രിയോ വേദവേദാംഗാദി വിശാരദഃ

യോഗജ്ഞഃ സർവ്വശാസ്ത്രാണാം സ മദാസ്ഥാനമാപ്നുയാത്.

പരിശുദ്ധനും ജിതേന്ദ്രിയനും വേദവേദാംഗങ്ങൾ തുടങ്ങി സർവ്വശാസ്ത്രങ്ങളിലും നിഷ്ണാതനും യോഗനിഷ്ഠനുമായ ആളായിരിക്കണം തന്റെ പീഠത്തിൽ വാഴാൻ എന്ന് ആചാര്യസ്വാമികൾ നിശ്ചയം ചെയ്തിട്ടുണ്ട്. എന്നാൽ മഠങ്ങൾക്ക് എന്തെല്ലാം, രീതിയിലുള്ള സാമ്പത്തികാഭിവൃദ്ധിയുണ്ടായാലും യോഗ്യരായ സന്ന്യാസിമാരുടെ അഭാവത്തിൽ അതും അധഃപതനത്തിലേക്കുള്ള മാർഗ്ഗമായിരിക്കും. എന്നിരുന്നാലും സ്വാമിയാർമഠങ്ങളുടെ സംരക്ഷണത്തിനും വേദ-വേദാന്ത പഠനത്തിനും സമൂഹത്തിന്റെ ശ്രദ്ധയും താല്പര്യവും സഹായവും അനിവാര്യമാകുന്നു.

## സഹായഗ്രന്ഥങ്ങൾ

കുഞ്ചുണ്ണിരാജാ.കെ.ഡോ. ശ്രീശങ്കരാചാര്യർ, സാംസ്ക്കാരിക പ്രസിദ്ധീകരണ വകുപ്പ്,തിരുവനന്തപുരം, 1989.

പനോളി.വി., വിദ്യാവാചസ്പതി. ശ്രീശങ്കരദർശനം, മാതൃഭൂമി, കോഴിക്കോട്, 1998.

ദീനദയാൽ ഉപാദ്ധ്യായ, പണ്ഡിറ്റ്. ആദ്യശങ്കരാചാര്യർ, ജയഭാരത് പബ്ലിക്കേഷൻസ്, കോഴിക്കോട്

രംഗനാഥാനന്ദസ്വാമി. ശങ്കരദർശനം വ്യത്യസ്തവീക്ഷണത്തിൽ, കുരുക്ഷേത്ര, കൊച്ചി - 26, 1989.

സച്ചിദാനന്ദ സരസ്വതി, സ്വാമി. ശാങ്കരവേദാന്തത്തിന്റെ ശ്രദ്ധേയമായ സവിശേ-ഷതകൾ(വിവ.) ഹിന്ദ് നവോത്ഥാൻ പ്രതിഷ്ഠാൻ, തൃശ്ശൂർ. 2007

സരസ്വതി.എസ്.വാര്യർ. തിരുവാചകം, ഗ്രന്ഥകർത്രി, നിർമലനിവാസ്, പൂങ്കുന്നം, തൃശ്ശൂർ, 2010.

ശേഷാദ്രി, പി. ശ്രീശങ്കരാചാര്യചരിതം, ശ്രീരാമകൃഷ്ണമഠം, തൃശ്ശൂർ. 2010.

ഷോപ്പൻ ഹോവർ. പൗരസ്ത്യരുടെ വിശുദ്ധഗ്രന്ഥങ്ങൾ, വാല്യം ഒന്ന്.

രാധാകൃഷ്ണൻ.എസ്., ഡോ. ഭാരതീയതത്ത്വചിന്ത, ഭാരതീയ വിദ്യാഭവൻ, മുംബൈ, 1982.

വിവേകാനന്ദസ്വാമികൾ, വിവേകാനന്ദസാഹിത്യസർവ്വസ്വം, ഭാഗം മൂന്ന്, ശ്രീരാമകൃഷ്ണമഠം, തൃശ്ശൂർ, 1963.

Romain Roland. The Life of Sree Ramakrishna, Advaitha Ashram, Kolkatha, 2000.

Paul Deuron, Thus System Vedanta (tr) Charles Johnson, Penguin Books, New Delhi, 1998

Kalady: A Pilgrim Centre, Sri Ramakrishna Advaitha Ashrama, Kalady, 2001.




## രാജീവ് ഇരിങ്ങാലക്കുട

**ശ്രീരാമകൃഷ്ണസദനം**
**കല്ലേറ്റുങ്കര.പി.ഒ., തൃശ്ശൂർ. 680683**
**ഫോൺ : 9446152044**


തൃശ്ശൂർ ജില്ലയിലെ ഇരിങ്ങാലക്കുടയ്ക്ക് അടുത്ത് കിഴുത്താണിയിൽ ജനിച്ചു. തൃശ്ശൂർ സെന്റ് തോമസ് കോളേജിൽനിന്നും റാങ്കോടുകൂടി ബിരുദം പാസ്സായശേഷം അതേ കോളേജിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദാനന്തരബിരുദവും, തുടർന്ന് വിദ്യാഭ്യാസത്തിൽ ബിരുദവും പത്രപ്രവർത്തനത്തിൽ ഡിപ്ലോമയും കരസ്ഥമാക്കി. കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിന്റെ കീഴിൽ അരുണാചൽപ്രദേശിലുള്ള വിവേകാനന്ദ കേന്ദ്ര വിദ്യാലയത്തിൽ സേവനം അനുഷ്ഠിച്ചു. തുടർന്ന് വടക്കാഞ്ചേരി ശ്രീവ്യാസ എൻ.എസ്.എസ്. കോളേജിലെ ഇംഗ്ലീഷ് വിഭാഗത്തിൽ പ്രവർത്തിച്ചു. കാലടി ശ്രീശങ്കരസർവകലാശാലയിൽ വിവേകാനന്ദ സാഹിത്യത്തിൽ ഗവേഷണം ചെയ്തു. 'ശ്രീരാമകൃഷ്ണ -വിവേകാനന്ദ സാഹിത്യത്തിന്റെ സ്വാധീനത മലയാളസാഹിത്യത്തിൽ' എന്ന വിഷയത്തിൽ ഗവേഷണം നടത്തുവാനായി കേരള സാഹിത്യ അക്കാദമിയുടെ സ്കോളർഷിപ്പ് ലഭിച്ചു. കേരളത്തിലെ ആശ്രമങ്ങളെക്കുറിച്ചും പഠനം നടത്തി പുസ്തകം പ്രസിദ്ധീകരിച്ചു. മലയാളത്തിലെ ഒട്ടുമിക്ക ആനുകാലികങ്ങളിലും സാഹിത്യസൃഷ്ടികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## രാജീവ് ഇരിങ്ങാലക്കുടയുടെ പുസ്തകങ്ങൾ

1. നാലമ്പലം തീർത്ഥയാത്ര
2. രാമായണമാസം
3. കേരളത്തിലെ ആശ്രമങ്ങൾ
4. ശ്രീരാമകൃഷ്ണപ്രസ്ഥാനം കേരളത്തിൽ
5. ശ്രീരാമകൃഷ്ണസംഘസന്ന്യാസിമാർ കേരളത്തിൽ
6. ശ്രീരാമകൃഷ്ണ-വിവേകാനന്ദ സാഹിത്യത്തിന്റെ സ്വാധീനത മലയാളത്തിൽ
7. വിഷു
8. സച്ചിദാനന്ദസാഗരം
9. ഒരുകർമ്മയോഗിയുടെ സന്ന്യാസപർവ്വം
10. ഭാരതീയ വിദ്യാഭ്യാസം
11. Mutts and Missions in Kerala

*പുസ്തകങ്ങൾക്ക്*

ത്രിവേണി ബുക്സ്
ശ്രീരാമകൃഷ്ണസദനം
കല്ലേറ്റുങ്കര പി.ഒ.,
ഇരിങ്ങാലക്കുട, തൃശ്ശൂർ- 680681
ഫോൺ: 9446152044



ശ്രീമദ് ശങ്കരാനന്ദ ബ്രഹ്മാനന്ദ-
ഭൂതി സ്വാമിയാർ
(തെക്കേമഠം)



ശ്രീമദ് കേശവാനന്ദ ഭാരതി-
സ്വാമിയാർ
(ഇടനീർ മഠം)

